കാൻ പാടില്ല. നംപൂതിരിയാകണമെന്നുള്ള നിർബ്ബന്ധം കണ്ടതു നിമിത്തമാണ്, ഞാൻ ഈ ഭാഗത്തെപ്പററി നിർബന്ധപൂർവം ഇത്രയും നീട്ടി എഴുതാൻ ഇടയായതെന്നുള്ള പരമാത്ഥം, അക്ഷമന്മാരായ വായനക്കാർ വല്ലവരുമുണ്ടെങ്കിൽ അവർ ധരിക്കേണ്ടതാകുന്നു. എന്നു മാത്രമല്ലാ, ഹിന്ദുക്കളിലെ മിക്കവാറും നിർജ്ജീവവസ്തുക്കളായിത്തീന്ന അധഃകൃതവർഗ്ഗക്കാരുടെ പള്ളിപ്രവേശനവും, ആകെക്കൂടിയുള്ള സങ്കലനവുംകൊണ്ടു മറെറാന്നായി ഭവിച്ച ആ സാധുവർഗ്ഗം ചലനവും രൂപവും ഉള്ള മനുഷ്യവർഗ്ഗത്തിൽപെട്ടു എന്നുള്ളതിൽ കവിഞ്ഞു, ബുദ്ധിപൂർവമുള്ള പരിശ്രമഫലമായി പല നൂററാണ്ടുകൊണ്ടു ഒരു സമുദായത്തിനുണ്ടാകേണ്ട സംസ്കാരം ഈ മാർഗ്ഗവാസികൾക്കുണ്ടായി എന്നു വിചാരിക്കാൻ ഭ്രാന്തന്മാക്കും സാദ്ധ്യമല്ല. തമ്മിൽ ചേരാത്ത വിലക്കുറവുള്ള പല ലോഹങ്ങളെ കൂട്ടിയുരുക്കി, അതു് എന്തിനത്തിൽ പെട്ടതാണെന്നു പറയാൻ സാദ്ധ്യമല്ലാത്ത ഒരു വസ്തുവാക്കിത്തീത്തശേഷം, നിഷ്ഫലവും നിരുപയോഗവും ആയ ആ വസ്തു, പത്തരമാററുള്ള തങ്കത്തെ അതിശയിക്കുമെന്നു പറഞ്ഞാൽ ആളുകൾ അസഹ്യപ്പെടും. മാററുള്ള സ്വർണ്ണംതന്നെയായിരുന്നാലും അതിനെ വറുത്തെങ്കിൽ മാത്രമെ തങ്കമാകയുള്ളൂ. മാററില്ലാത്തതിനെ വറുത്താൽ ഒടുവിൽ മാററിനുപകരം വറുക്കൽമാത്രം' ശേഷിക്കും. സ്വർണ്ണത്തെ വറുത്തു തങ്കമാക്കുന്നതുപോലെയാണ്, സമുദായത്തെ തലമുറതലമുറയായി സംസ്കരിച്ചുകൊണ്ടു വരുന്നതു്. കേരളത്തിലെ ക്രിസ്ത്യൻസമുദായത്തിനു, ശരിസംസ്കരണം വരാതിരിക്കാനുള്ള ഒരു കാരണം, ശുദ്ധീകരിക്കപ്പെടുന്നതിൽ കവിഞ്ഞു, അശുദ്ധവസ്തുക്കൾ നാനാവഴിക്കും കൂടി അനവരതം അതിൽ ചെന്നുകൊണ്ടിരിക്കുന്നു എന്നുള്ളതാണ്. അതുകൊണ്ടാണു ഒരു പരിഷ്കൃതജനസമുദായത്തിനുണ്ടാകേണ്ട, പരിശുദ്ധരാജ്യസ്നേഹമൊ, സഹോദരസമുദായമൈത്രിയൊ, സ്വാത്ഥത്യാഗമൊ, മഹാമനസ്കതയൊ, ദിർഘദർശിത്വമൊ, അനഹങ്കാരമൊ അവരിൽ വേണ്ടവണ്ണം കാണാതിരിക്കുന്നതു്.

ഈ പരമാർത്ഥസ്ഥിതികളറികയും സാമുദായികശാസ്ത്രം പഠിക്കയും ചെയ്യതിൻെറശേഷം വേണ്ടിയിരുന്നു, മെത്രാപ്പോലീത്തായുടെ കാര്യസ്ഥനായ തുമ്പമണ്ണുമിനാദരെ കണ്ടയുടനെ, വീരപുരുഷനായ കൊച്ചി പോലീസു് ഇൻസ്പെക്ററർ കുട്ടായിമേനോനെ കുതിരപ്പുറത്തുനിന്നും താഴെയിറക്കാൻ സ്വസമുദായചരിത്രംകൊണ്ടു കേരളചരിത്രം സൃഷ്ടിച്ചിട്ടുള്ള നായർസമുദായം, ഇക്കഴിഞ്ഞകാലമത്രെയും എണ്ണപ്പെട്ട വീരപുരുഷന്മാരെക്കൊണ്ടു് അലംകൃതമായിരുന്നു എന്നു് അഭിമാനപൂർവം പറയാൻ കഴിയും. അതിൻെറ ഭാവിജീ

വിതവും പരമ്പരാസിദ്ധമായ പൗരുഷത്തോടും പരിശ്രമത്തോടുംകൂടി മുമ്പോട്ട പോകുമെന്നുള്ളതും നിർവിവാദമാണ്. എത്രയോ തലമുറകളായി രാജ്യരക്ഷയെ കുലവൃത്തിയായി അംഗീകരിച്ച്, സഹോദരസമുദായങ്ങളെ സ്നേഹപൂർവ്വം സംരക്ഷിച്ച്, അതിനുവേണ്ടിത്തന്നെ ജീവിക്കയും മരിക്കയും ചെയ്തിട്ടുള്ള അനവധി മഹാപുരുഷന്മാരുടെ വംശത്തിൽ ജനിച്ച കുട്ടായിമേനോൻ—തന്റെ പൂർവ്വികന്മാരുടെ അപദാനങ്ങൾ, തന്റെ വീരമാതാവിന്റെ മുഖത്തുനിന്നും ഗാനരൂപമായി തൊട്ടിലിൽവച്ചുതന്നെ കേട്ടുപഠിച്ചിട്ടുള്ള കുട്ടായിമേനോൻ—രാജ്യചരിത്രത്തിൽ തന്റെ വീതത്തിനുള്ള പൗരുഷരേഖയെ ഇതിനുമുമ്പുതന്നെ എഴുതിച്ചേർത്തു പ്രസിദ്ധനായിത്തീർന്ന കുട്ടായിമേനോൻ—താൻ സേവിക്കുന്ന രാജ്യത്തിലെ നിയമത്തേയും മഹാരാജാവിനേയും ധിക്കരിച്ചതുനിമിത്തം അക്ഷമനായി പുറപ്പെട്ട ആ വീരപുരുഷൻ - ഒന്നുകൊണ്ടും, തന്റെ എതിർവശത്തുനില്ക്കാൻ യോഗ്യതയൊ, ശേഷിയൊ, സങ്കലനസമുദായജന്മംകൊണ്ടു പൗരുഷമൊ ഇല്ലാത്ത തൃമ്പമണ്ണനിനാദാരെ കണ്ടപ്പോൾ, ഭയപ്പെട്ടു താഴെഇറങ്ങി എന്നുപറയുന്നതിനുപകരം, അദ്ദേഹം, ആ നപുംസകത്തെ കണ്ട് ആത്മഹത്യചെയ്തു എന്നെഴുതിയിരുന്നുവെങ്കിൽ ഞാൻ ക്ഷമിക്കാമായിരുന്നു. ഒരു നിനാദരെയൊ അയാളുടെ നാഥനായ മെത്രാനെയൊ കണ്ടാൽ വല്ല പെമ്പിളയൊ മാപ്പിളയൊ ഭയപ്പെട്ടെങ്കിലായി എന്നല്ലാതെ, ഒരു ഹിന്ദു —വിശേഷിച്ച് ഒരു നായർ—ഭയപ്പെട്ടുകയും പിന്മാറുകയും ചെയ്തുഎന്നു വിശ്വസിക്കുന്നതിനെക്കാൾ എളുപ്പം, ക്രിസ്തുമതം കേരളത്തിൽനിന്നും പോയിക്കഴിഞ്ഞിരിക്കുന്നു എന്നു വിചാരിക്കയാണ്.

ബുദ്ധിമാനായ അമിനാദാർ, കുട്ടായിമേനോനെ യുക്തിവാദംകൊണ്ടു തോല്പിക്കുന്നതിന്റെ ചതുരതയും വായനക്കാർ അല്പം അറിയേണ്ടതാണ്.

അമിനാ—"തൃപ്പൂണിത്തുറ ക്ഷേത്രത്തിലെ മഹാവിഷ്ണുവിന്റെ സ്വർണ്ണവിഗ്രഹത്തെ വാദ്യഘോഷങ്ങളോടുകൂടി തന്ത്രികൾ പള്ളിനായാട്ടിനായും മററും വെളിയിലേക്കു എഴുന്നള്ളിക്കുന്നതും, ഒരു കുടിയാനവൻ ഒരു വിവാഹകർമ്മം പ്രമാണിച്ച് ഒരു ഘോഷയാത്ര നടത്തുന്നതും തമ്മിൽ വ്യത്യാസമുണ്ടെന്നൊ ഇല്ലെന്നൊ നിങ്ങൾ വിചാരിക്കുന്നത്?"

എന്തുചോദ്യം! ഇതിനുത്തരം ആർക്കെങ്കിലും പറയാൻ സാധിക്കുമൊ?

"എഴുന്നള്ളത്തുസമയം, തന്ത്രിയുടെനില, വിഗ്രഹത്തിന്റെ മുമ്പിലോ പിമ്പിലോ?"

'മി. വറുഗീസിനെ പ്രസവിച്ചത് അദ്ദേഹത്തിൻെറ അച്ഛനോ അമ്മയോ? എന്നൊരു ചോദ്യം വായനക്കാരുടെ നാവിൽനിന്നും ഇതിനുത്തരമായി ഉതിരുന്നുണ്ടെങ്കിൽ, തൽക്കാലം അതിനെ തട്ടത്തു നിറുത്തണമെന്നപേക്ഷിക്കുന്നു.

അമിനാ—(സ്വർണ്ണക്കുരിശുകളെ ചൂണ്ടിക്കാണിച്ചുകൊണ്ട്) 'അവ എന്താണെന്ന് നിങ്ങൾക്കറിയാമോ?'

അമിനാ—"ക്രിസ്ത്യാനികളും, ഇന്ത്യാവിലുള്ള മഹാരാജാക്കന്മാരും, ഭൂലോകത്തിലുള്ള ചക്രവർത്തികളും, ഇവകളെ ഏതു നിലയിൽ ഗണിച്ചിരിക്കുന്നുവെന്നാണ് നിങ്ങൾ വിചാരിക്കുന്നത്? ശ്രീമ. മഹാറാണിയുടെ കിരീടത്തിൻെറ മുകളിൽ വച്ചിട്ടുള്ള അടയാളബിംബം എന്താണെന്നു നിങ്ങൾ കേട്ടിട്ടുണ്ടോ?"

'ഇന്ത്യാവിലുള്ള മഹാരാജാക്കന്മാർ കുരിശിനെ ഏതു നിലയിൽ ഗണിച്ചിരിക്കുന്നു എന്നാണ് മി. വറുഗീസ് ധരിച്ചിരിക്കുന്നത്? ഒരു കുരിശ് എന്നുള്ളതിൽ കവിഞ്ഞൊന്നും അവർ ധരിച്ചിട്ടുള്ളതായി ഞാൻ വിചാരിക്കുന്നില്ല. രാജനിയമത്തെ ലംഘിച്ച് രാജ്യത്തിൽ സമാധാനക്കേടുണ്ടാക്കാനുള്ള ഒരു കൊടിയടയാളമായി കുരിശിനെ ഞങ്ങളാരും ധരിച്ചിട്ടില്ല. ഒരു മെത്രാൻെറ തോന്ന്യാസപ്രവൃത്തിക്കുള്ള അധികാരമുദ്രയാണതെന്നു ധരിക്കാനും ഇതുവരെ ഇടയായിട്ടില്ല. ഇന്ത്യാവിലെ രാജാക്കന്മാർ ഹിന്ദുക്കളും മഹമ്മദീയരുമാണ്. മഹമ്മദീയർക്ക് കുരിശിനെപ്പററിയുള്ള ബഹുമാനത്തിൻെറ സൂക്ഷ്മം അറിയണമെങ്കിൽ അമ്മീനിയായിൽ പോയി അന്വേഷിച്ചാൽ മതി. ഹിന്ദുരാജാക്കന്മാർ എല്ലാമതങ്ങളേയും ആദരിക്കുന്നവരാണ്. അതു പരമാർത്ഥംതന്നെ. അതുകൊണ്ട് അവർക്കു പല അബദ്ധങ്ങളും പററിപ്പോയിട്ടുണ്ടെങ്കിലും, ഇനിയും അവരുടെ പഴയ നിലയെ മാററുമെന്നു തോന്നുന്നില്ല. അതുകൊണ്ട് ഇൻഡ്യയിലെ രാജാക്കന്മാർ 'കുരിശു' എന്നു കേട്ടാൽ പരിഭ്രമിച്ചു നമസ്ക്കരിക്കുന്നവരാണ് എന്നു തെററിദ്ധരിപ്പിക്കാൻ ശ്രമിക്കരുതു്. ശ്രീമമഹാറാണിയുടെ കിരീടത്തിൻെറ മുകളിലിരിക്കുന്നതുകൊണ്ട് കുരിശിനൊരു മഹിമയുണ്ടെന്നു മി. വറുഗീസ് സമ്മതിക്കുന്നു. ആർച്ച് ബിഷൊപ്പിൻെറയോ പോപ്പിൻേറയൊ തലയിൽ കുരിശിരുന്നാൽ അത്രത്തോളം ആകയില്ലെന്നും മി: വറുഗീസിന് അകമേ സമ്മതമുണ്ടെന്നു വരുന്നു. അതുകൊണ്ടു മെത്രാധികാരത്തെക്കാൾ രാജാധികാരത്തിനാണ് ഈ ലോകത്തിൽ ശക്തി കൂടുതലെന്ന്, പൂർവാപരവിരുദ്ധമായിട്ടെങ്കിലും,

മി. വറുഗീസ് സമ്മതിച്ചതിനോടു ഞാൻ യോജിക്കുന്നു. എന്നാൽ കിരീടത്തിൻെറ മുകളിലാണു കുരിശ്ശ് എന്ന് മി. വറുഗീസു മുഴപ്പിച്ചെഴുതിയതിലുള്ള ഭയങ്കരധ്വനിയൊന്നും ഇംഗ്ലീഷ് കിരീടത്തിൻെറ മുകളിലുള്ള കുരിശിനങ്ങളിൽ ഇല്ലെന്നറിയാനുള്ള ചരിത്രജ്ഞാനം ഞങ്ങൾക്കുമുണ്ട്. അതു മററാരു മതക്കാരെ ഹിംസിക്കാൻ ധരിച്ചിട്ടുള്ളതല്ലെന്നും, സ്വമതവിശ്വാസസൂചകമായി വച്ചിട്ടുള്ളതാണെന്നും ഉള്ള സൂക്ഷ്മവിവരം ഇവിടത്തെ ഹിന്ദുക്കൾക്കും മഹമ്മദീയക്കുമുണ്ട്. ശ്രീമഹാറാണിയുടെ കിരീടത്തിൻെറ മുകളിൽ കുരിശുള്ളതുപോലെതന്നെ, കിരീടത്തിനുള്ളിലെ തലയ്ക്കകത്തും, ഒരു മഹാറാണിക്കു വേണ്ട വിഭവങ്ങളെല്ലാം ഉണ്ടായിരുന്നു എന്നു ധരിക്കാനുള്ള തല എൻെറ സ്നേഹിതനുണ്ടായിരുന്നു എങ്കിൽ, മഹാമനസ്വിനിയായിരുന്ന ആ മഹാറാണി തിരുമനസ്സിലെ, നമ്മുടെ അമിനാദാരുടെ നാവിൽക്കൂടി എഴുന്നള്ളിക്കാതിരിക്കാൻ കഴിയുമായിരുന്നു.

അമിനാ: — "ഉണ്ട്; അല്ലേ. ഉം- ഇരിക്കട്ടെ. പുതുതായി നാടുവാഴ്ച ആരംഭിക്കുന്ന രാജാക്കന്മാരെ അതതുകാലം പുരോഹിതാദ്ധ്യക്ഷന്മാരായി മലയാളമടച്ചുവാഴുന്ന മലങ്കര മെത്രാപ്പോലീത്തന്മാർ, ചെന്നു കണ്ട് അവരേയും അവരുടെ രാജ്യവാഴ്ചയേയും രാജകുടുംബത്തേയും അനുഗ്രഹിച്ചുപോരുന്ന പുരാതനമായ ചടങ്ങിനെ അനുവർത്തിക്കുന്നതിനായിട്ടുകൂടിയാണ്, മെത്രാപ്പോലീത്താ ഇന്ന് ഇവിടെയ്ക്കെഴുന്നള്ളിയിരിക്കുന്നതെന്നുള്ള സംഗതി നിങ്ങൾ നന്നായി ഓർമ്മിച്ചുകൊള്ളണം. അധികമൊന്നും സംസാരിച്ചുനില്പാൻ സമയമില്ല. വച്ച കൈവിലങ്ങ് എടുക്കുന്നുവൊ, അതോ പള്ളിയിൽ കയറി വിശ്രമിക്കുന്നതിനു മുമ്പായി ഈ ഘോഷയാത്ര ഇതേസ്ഥിതിയിൽതന്നെ കോവിലകത്തെത്തി വലിയതമ്പുരാൻ തിരുമനസ്സിലെ തിരുമുമ്പിൽവച്ച് നിങ്ങളെക്കൊണ്ടുതന്നെ വിലങ്ങെടുപ്പിക്കണമോ? എന്താണു വേണ്ടതെന്ന് ആലോചിച്ചു വേഗം പറഞ്ഞേക്കു".

"കുട്ടായിമേനോൻ കുടുങ്ങി" കുടുങ്ങാതെ എന്തു ചെയ്യും? അമിനദാരുടെ മുഖത്തു നോക്കി വല്ലതും പറഞ്ഞുപോയാൽ താൻ മണ്ണുതിന്നുമെന്നുതോന്നി. വല്ല നിവൃത്തിയുമുണ്ടോ! സൃഷ്ടിയിൽതന്നെ ചിലരെ അങ്ങനെ കരുതിക്കൂട്ടി സൃഷ്ടിക്കുമെന്നാണു മി. വറുഗീസിൻെറ അഭിപ്രായം. മുഖത്തുനോക്കിയാൽ കീഴടങ്ങത്തക്കവണ്ണമുള്ള അസാധാരണ ലക്ഷണക്കാരായ പുരുഷപുംഗവന്മാർ ഇക്കാലത്തു വളരെ കുറവാണെങ്കിലും, ഇപ്പോഴത്തെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അങ്ങനെയുള്ള ഒരു ശക്തനാണെന്നാണു മി. വറുഗീസു പറയുന്നത്. അത് അദ്ദേഹത്തിനിതുവരെ മന

സ്സിലായിട്ടില്ലെന്നു തോന്നുന്നു. അങ്ങനെയൊരു ശക്തി അദ്ദേഹത്തിനുണ്ടെന്നു മി. വറുഗീസ് പറഞ്ഞുകൊടുത്തിരുന്നു എങ്കിൽ, തന്നോടു പിണങ്ങിനില്ക്കുന്ന തൻെറ കീഴിലുള്ള കത്തനാരന്മാരുടേയും, ജനപ്രമാണികളുടേയും, വേണ്ടിവന്നാൽ, തന്നെ മുടക്കിയ പാത്രിയക്കീസിൻെറ തന്നെയും മുഖത്തൊന്നു നോക്കിയിരുന്നെങ്കിൽ, സിറിയൻ ക്രിസ്ത്യൻ സമുദായത്തിൽ ഉണ്ടായിട്ടുള്ള ഈ ഭയങ്കരവഴക്കുകളും കൊലയും, ധനനാശവും കൂടാതെ കഴിക്കാമായിരുന്നു. അത്യാപൽകരമായ ഈ സന്ധിയിൽപോലും അദ്ദേഹം അതു ചെയ്തു സമാധാനമുണ്ടാക്കാത്തതു് നമ്മുടെ ഭാഗ്യഹീനതയാകുന്നു

അമിനാദാരുടെ യുക്തിവാദവും ഭയപ്പെടുത്തലുംകൊണ്ടു്, ഇൻസ്പെക്ടർ മെത്രാനെക്കണ്ടുപോലും. ഒരുനിവൃത്തിമാൎഗ്ഗം ഉണ്ടാക്കാൻ ശ്രമിക്കാതെ, കൈയാമം എടുത്തുകൊണ്ടു മടങ്ങിപ്പോകയാണു ചെയ്തതു്. ഈ ചുണ്ണകേടുകണ്ടു നായർസമുദായാംഗങ്ങളും കൊച്ചീരാജ്യവാസികളും ആ ഇൻസ്പെക്ടരോടു ദ്വേഷ്യപ്പെടരുതു്. അദ്ദേഹം നിരപരാധിയാണു്. ഇതൊക്കെ നമ്മുടെ വറുഗീസിൻെറ വികൃതിയാണു്; അത്രേയുള്ളു.

൬.

മെത്രാപ്പോലീത്താ നടമേൽപള്ളിയിൽ ൧൨ മണിക്കു എത്തി വിശ്രമിക്കുന്നു. നാട്ടുവാലായ്മയെ വകവയ്ക്കാതെ നടത്തിയ ഘോഷയാത്ര രാജദ്രോഹകരമെന്നു ഭയപ്പെട്ട നസ്രാണിപ്രമാണികളെ സമാധാനപ്പെടുത്തി വീട്ടിലേക്കയച്ചിട്ടു്, അദ്ദേഹം സ്ഥാനചിഹ്നങ്ങളൊന്നുംകൂടാതെ വരാന്തയിൽ ലാത്തുകയാണു്.

ഇവിടെവച്ചാണു ഗവമെൻറിനെ ധിക്കരിക്കുന്ന മൂന്നാം അദ്ധ്യായം അഭിനയിക്കുന്നതു്. രാജകുടുംബത്തെയും സിംഹാസനത്തെയും അധിക്ഷേപിക്കയും, കുട്ടായിമേനോനെ ഭയപ്പെടുത്തി അയയ്ക്കയും ചെയ്തകാൎയ്യം മഹാരാജാവറിഞ്ഞു സകല ഉദ്യോഗസ്ഥന്മാരോടും തിരുവുള്ളക്കേടായതുകൊണ്ടു് അവരുടെ 'ഇടനെഞ്ഞുചുട്ടു' തുടങ്ങിയതും ദിവാൻപേഷ്ക്കാരുടെ കർശനമായ ആൎഡർ അനുസരിച്ചു എറണാകുളം പോലീസുനായ്ക്കനായ "കണ്ണൂർകസ്തൂരിഅയ്യൻ" അന്വേഷണാൎത്ഥം പുറപ്പെട്ടതും ഒരുമിച്ചാണു്. കസ്തൂരിഅയ്യൻ പരദേശബ്രാഹ്മണനാണെന്നു സമ്മതിച്ചിരിക്കുന്ന മുറയ്ക്കു്, 'കുംഭകോണം കസ്തൂരിഅയ്യൻ' എന്നോ മറേറാ പറയാതെ "കണ്ണൂർകസ്തൂരിഅയ്യൻ" എന്നു പറഞ്ഞിരിക്കുന്നതു്. കണ്ണൂർ പരദേശത്തിൻെറ ഒരു ഭാഗമാണെന്നുള്ള ഭൂമിശാസ്ത്രപരിജ്ഞാനംകൊണ്ടായിരിക്കുമെന്നു

റിചാരിച്ചു നമുക്കു സമാധാനപ്പെടാം. മി. വറുഗീസിൻെറ ചായ വേലയിൽപെടാത്ത ചരിത്രമെഴുത്തിലും പുറപ്പെട്ട് ഇത്രത്തോളം സാധിച്ച മററയ്ക്കു്, തൻെറ സ്വന്ത തൊഴിലായ ചായപ്പണിയിൽ പ്രവേശിച്ച്, ഭൂപടത്തിൽ ചില മാററിമറിച്ചിലുകളെല്ലാം വരുത്തിയാൽ. മലയാളത്തിലെ കണ്ണൂർ പരദേശത്തിലാക്കാൻ എന്താണു പ്രയാസം. മി. വറുഗീസു് തൻെറ സ്വാധീനത്തിലുള്ള ആ ദുഷ്പ്രവൃത്തിക്കൊരുങ്ങാത്തതു കേരളത്തിൻെറ അവശേഷിച്ച സുകൃതംകൊണ്ടു മാത്രമാകുന്നു. കസ്തൂരിഅയ്യൻെറ കാരിരുമ്പുനിറവും ശരീരശക്തിയും നിമിത്തം ആളുകൾ അദ്ദേഹത്തെ 'കസ്തൂരിമറവൻ' എന്നു വിളിക്കാറുണ്ടെന്നുള്ളതിനു്, വായനക്കാർക്കു മി. വറുഗീസിൻെറ മൊഴി മതിയാകുന്നില്ലെങ്കിൽ, അവർ അതു വിശ്വസിക്കാതിരുന്നുകൊണ്ടാൽമതി.

കസ്തൂരിഅയ്യനും മെത്രാപ്പോലീത്തായും തമ്മിലുള്ള സംഭാഷണത്തിൽനിന്നും, മി. വറുഗീസു് അറിയാത്ത പല കാര്യങ്ങളും നമുക്കു മനസ്സിലാക്കാൻ കഴിയുന്നതാണു്.

"കസ്തൂരി—ഹെയ് മൂത്തകത്തനാരെ, ഇവിടെ വന്നിട്ടുള്ള ഈ നസ്രാണിമാപ്പിളമാരുടെ മെത്രാൻ എവിടെയാണു്. മുകളിലാണോ?

മെത്രാ—ഇവിടെയുണ്ടു്. എന്തിനാണു്?

കസ്തൂരി—അയാളെ ഒന്നു കണ്ടിരിക്കാമെന്നു വിചാരിച്ചു ചോദിച്ചുവെന്നേയുള്ളു.

മെത്രാ—കാണാൻ സമയമുണ്ടോ എന്നറിയണം.

കസ്തൂരി—വലിയതമ്പുരാനൊമററൊ ആണോ സമയംനോക്കിക്കാണാൻ; നസ്രാണിമാപ്പിളമാരുടെ ഒരു മെത്രാനല്ലേ അയാൾ.

മെത്രാ—മററുള്ളവർ മാനിക്കുന്ന ആളിനെ നാമും ബഹുമാനിക്കണം. അതാണു നമുക്കു മാനം. ഒന്നുമില്ലെങ്കിൽ അദ്ദേഹം ഒരു വലിയ സമുദായത്തിൻെറ അദ്ധ്യക്ഷനല്ലെ. നിങ്ങൾ അദ്ദേഹത്തെപ്പററി കുറേക്കൂടി ബഹുമാനമായി സംസാരിച്ചാൽകൊള്ളാം. ഞാൻ കേട്ടതുകൊണ്ടു തരക്കേടൊന്നുമില്ല; എന്നാൽ അദ്ദേഹത്തിൻെറ ശിപായികളോ വെള്ളിവില്ലാക്കാരോ ഇതു കേട്ടാൽ അവർ കോപിച്ചെന്നുവരുന്നേക്കും. അതു കഷ്ടമാണു്.

കസ്തൂരി—നിങ്ങൾ കത്തനാരന്മാരും നസ്രാണിമാപ്പിളമാരുംകൂടി അയാളെ ചട്ടവും ചിട്ടവും ഒന്നും നോക്കാതെ പോയിൻ പോ

യിൻ, വിളിച്ചുകൊണ്ടു പോകുന്നതുപോലെ ഞങ്ങളും അയാളുടെ മുമ്പിൽ പഞ്ചപുച്ഛം അടക്കി നിൽക്കണമെന്നുണ്ടോ,

മെത്രാ—ഇല്ലായിരിക്കാം.

കസ്തൂരി—മെത്രാൻ ഉറങ്ങുകയുംമററും അല്ലല്ലോ.

മെത്രാ - ഇപ്പോഴും ഉറങ്ങുകയില്ല.

കസ്തൂരി—ഞാൻ മുകളിലേക്കുതന്നെ പോയി കണ്ടുകൊള്ളാം.

മെത്രാ—ആവട്ടെ.

കസ്തൂരി—(കോണിപ്പടി ഇറങ്ങിവരുന്ന ആളോട്) എടൊ, മെത്രാൻ മുകളിലുണ്ടോ.

മെത്രാ—(ഇറങ്ങിവരുന്ന ആളെനോക്കി) സമയംനോക്കി കന്നിൻകൊമ്പു ഡപ്പിയിൽ കുറച്ചു പുകയിലപ്പൊടിയിട്ട് അമർത്തിയടച്ചുവച്ചു.



മി. വറുഗീസു പറയുന്നു ഇതൊരു സങ്കേതസൂചിയാണെന്ന്. സാധാരണ സൂചിയേക്കാളും ഇതിനെന്തോ ഒരു വിശേഷമുണ്ട്. അതു മററാർക്കും മനസ്സിലാകുന്നതല്ലെന്ന് അദ്ദേഹത്തിനറിയാവുന്നതുകൊണ്ട് ആ സൂചിയുടെ അർത്ഥം ഇങ്ങനെ പറഞ്ഞിരിക്കുന്നു. "കയറിച്ചെല്ലുന്ന ആളിനെ സന്ദർഭംനോക്കി നല്ല കണക്കിന് അടിപെടുത്തി അമർത്തിയിട്ടേക്കണം."

കണ്ടാൽതന്നെ കീഴടങ്ങത്തക്ക പ്രഭാവശക്തിയുള്ള മെത്രാപ്പോലീത്തായുടെ മുഖത്തുനോക്കി കസ്തൂരിഅയ്യൻ ഇത്രയൊക്കെ സംസാരിക്കാൻ അനുവദിച്ചതു മി. വറുഗീസിൻെറ ദയകൊണ്ടാണ്. എന്നാൽ 'രാജചൈതന്യം' കളിയാടുന്ന മെത്രാപ്പോലീത്തായെ കണ്ടിട്ടു മെത്രാപ്പോലീത്താ ആണെന്നറിയാതെയിരുന്നതും, അദ്ദേഹത്തിന് ഒരു 'മൂത്തകത്തനാരുടെ' ലക്ഷണമുണ്ടെന്നുകണ്ടു അങ്ങനെ സംബോധനചെയ്തു അവമാനിച്ചതും അത്ര പന്തിയായെന്നു തോന്നുന്നില്ല. മി. വറുഗീസ് വളരെ നേരമിരുന്നുസങ്കല്പിച്ചു. അദ്ദേഹത്തിൻെറ വംശത്തിനുണ്ടാകാത്ത ഘനഭാവത്തോടുകൂടി 'എഴുന്നെള്ളി'ച്ചുകൊണ്ടുവന്ന മെത്രാപ്പോലീത്ത. ഈ പതനത്തിലെത്തിയപ്പോഴേക്കും, അദ്ദേഹം തൻെറ യഥാർത്ഥത്തിലുള്ള രൂപത്തിലും സ്ഥാനത്തിലും ആയിത്തീർന്നു ചാടി താഴെ ഇറങ്ങി എന്നല്ലാതെ മി. വറുഗീസിൻെറ ബുദ്ധിശൂന്യതയുടെ കൂടുതൽകൊണ്ടു വന്ന അബദ്ധമാണതെന്നു തികച്ചും കുററം പറഞ്ഞുകൂട. മൂത്തകത്തനാരെ'ന്നു

സംബോധനം ചെയ്തതിൽ പറയത്തക്ക അവമാനമൊന്നുമില്ല. കത്തനാരു മൂത്തതാണു മെത്രാനെന്നുള്ളതുകൊണ്ട്, മൂത്തകത്തനാർ മെത്രാപ്പോലീത്താ എന്നൊരു നോട്ടുകൊടുത്താൽ മതിയായിരുന്നു. മെത്രാൻസ്ഥാനത്തേയൊ, സിംഹപരാക്രമനായ അത്താനാസ്യോസിനേയൊ, അന്നത്തെ ഉദ്യോഗസ്ഥസമൂഹമൊ, ജനസമുദായമൊ ഒരു മൂത്ത കത്തനാൎക്കുള്ള സ്ഥാനത്തിലും യോഗ്യതയിലും കവിഞ്ഞു ഗണിച്ചിരുന്നില്ലെന്നു ഈ സംഭാഷണം വെളിപ്പെടുത്തുന്നുണ്ട്. അല്ലെങ്കിൽ ഒരു പോലീസ്നായ്ക്കൻ മെത്രാൻ ഇരിക്കുന്ന സ്ഥലത്തു ചെന്നു 'ആയാം' എന്നു മെത്രാനെപ്പററിപ്പറയാൻ പുറപ്പെടുന്നതല്ലായിരുന്നു. സമയംനോക്കി കാണേണ്ട ആളല്ല മെത്രാനെന്നും "നസ്രാണിമാപ്പിളമാരുടെ ഒരു മെത്രാനല്ലേ അയാം" എന്നു നിസ്സാരമായി പറയുന്നതിൽനിന്നും ആ സമുദായത്തിനുതന്നെ അന്നു ഇപ്പോഴം ഭാവിക്കുന്ന അന്തസ്സ് ഇല്ലായിരുന്നു എന്നും സ്പഷ്ടമാകുന്നുണ്ട്. മെത്രാൻെറ ഘോഷയാത്രയുടെ അങ്ങെ അററത്തെ ചടങ്ങു ഒരു അപരിഷ്കൃതസമുദായത്തിനുള്ള "പോയിൻ പോയിൻ" വിളിയാണെന്നും, "ഞങ്ങളും അയാളുടെ മുമ്പിൽ പഞ്ചപുച്ഛമടക്കി നിൽക്കണമെന്നുണ്ടോ" എന്നുള്ള ചോദ്യത്തിൽനിന്ന് ഈ രാജ്യത്ത് പലെട ഒരു സ്ഥിതിയിലിരിക്കുന്നവരും, ആരുടെ മുമ്പിലും കുനിയാൻ തയാറില്ലാത്തവരുമായ ഹിന്ദുക്കളും അങ്ങനെ ചെയ്യണമെന്നുവരെയായൊ, അത്രയ്ക്കു അധികപ്രസംഗം മൂത്തോ—എന്നു ശ്രദ്ധിക്കാതെ പറയാൻ ഒരു ബ്രാഹ്മണനായ പോലീസുനായ്ക്കനുതന്നെ അന്നു ധൈൎയ്യമുണ്ടായിരുന്നു എന്നും കാണുന്നതുകൊണ്ട് മെത്രാപ്പോലീത്തായുടെ പദവിയേയും ആ സമുദായത്തിന് ഈ രാജ്യത്തുള്ള സ്ഥിതിയേയും കുറിച്ചു വളരെ ഒന്നും പറയേണ്ട ആവശ്യമില്ല. രാജശാസനയ്ക്കെതിരായി എന്തെങ്കിലും അരനിമിഷനേരം സങ്കല്പിക്കാൻ ധൈൎയ്യമുണ്ടായിട്ടുണ്ടോ എന്നാലോചിക്കാനുള്ള ആവശ്യവുംകാണുന്നില്ല. പിന്നെ, മെത്രാൻെറ പദവിയും സാമൎത്ഥ്യവുമെല്ലാം പ്രകാശിപ്പിച്ചിട്ടുള്ളത്, രാജശാസനം കൈക്കൊണ്ടുവന്നിട്ടുള്ള ഏകാകിയായ ഒരു ബ്രാഹ്മണഉദ്യോഗസ്ഥനെ ചതിവായി ഉപദ്രവിച്ചതിൽ മാത്രമാണ്. വിവരമുള്ള ഒരു ഭൃത്യൻപോലും ചെയ്യാത്ത ആ ദുഷ്കൃത്യം, അന്യാപദേശരൂപത്തിൽ ഉപദേശിച്ച്. തൻെറ സേവകനായ മുത്തുക്കറുപ്പനെക്കൊണ്ടു, അസഭ്യം ശകാരിപ്പിക്കയും, പിടലിക്കു പൂട്ടിക്കയും, ഗുസ്തിനടത്തിക്കയുംചെയ്ത മെത്രാപ്പോലീത്താ മൎയ്യാദകെട്ടവരിലും, അതിക്രമികളിലും, ചതിവന്മാരിലും അഗ്രഗണ്യനായിരുന്നുഎന്നും, അങ്ങനെയുള്ളവൎക്കാണു ക്രിസ്ത്യൻസമുദായം ബഹുമാനപദവി നൽകുന്നതെങ്കിൽ, അദ്ദേഹത്തിനു മെത്രാൻസ്ഥാനത്തിനല്ല 'പുണ്യവാള'പദവിക്കുതന്നെ അവകാശമുണ്ടെന്നും ഇതുവ

രെ കഴിഞ്ഞ സംഭവങ്ങൾകൊണ്ടു മതിയാകുന്നില്ലെങ്കിൽ, ഇനിയു ള്ളതുകൊണ്ടു അതു പൂർത്തിയാകുന്നതാണ്. മരണവേദനയോടുകൂടി പുളയുന്ന കസ്തൂരിഅയ്യൻെറ "കാപ്പാത്തവേണം, കാപ്പാത്തവേ ണം" എന്നുള്ള വിളികേട്ടു്, ഒന്നും അറിയാത്ത മട്ടിൽ, "എന്തിതു മു ത്തുക്കറുപ്പൻ" എന്ന ആശ്ചൎയ്യഭാവത്തിൽ പറഞ്ഞ മെത്രാപ്പോലീ ത്തായുടെ നടനവിദ്യയ്ക്കു ഒരൊക്കം സമ്മാനം കൊടുക്കാൻ ആളില്ലാ തെപോയതിൽ വ്യസനിക്കേണ്ടിയിരിക്കുന്നു.

മെത്രാപ്പോലീത്തായുടെ തുമ്പോണമിനാദാരുകഴിഞ്ഞാൽ പി ന്നെ അദ്ദേഹത്തിൻെറ ശിഷ്യാഗ്രഗണ്യന്മാരിൽ പ്രമാണി ഈ മു ത്തുക്കറുപ്പനാകുന്നു. ഇയാളുടെ ബലവീൎയ്യപരാക്രമങ്ങളേയും ആ കൃതിവിശേഷത്തേയുംപററി മി. വറുഗീസു പറയുന്ന ഭാഗം ലേഖന ദൈർഘ്യത്തെ ഭയന്നു വിട്ടുകളയാനേ നിവൃത്തിയുള്ളു. ആയാൾ ചാത്തന്ത്രുക്കള്ള ഒരു വെള്ളാളനും മെത്രാൻെറ വെള്ളിവില്ലാക്കാരനു മാകുന്നു. ഒരു വെള്ളാളൻ വെള്ളിവില്ലാക്കാരനായതു പ്രാസത്തിനു വേണ്ടിയാണെന്നു വായനക്കാർ തെററിദ്ധരിക്കരുതു്. ഒരു ഹിന്ദുവായ മുത്തുക്കറുപ്പൻ ഒരു മെത്രാനെ സേവിക്കണമെങ്കി ൽ, കുറഞ്ഞപക്ഷം ഒരു വെള്ളിവില്ലയെങ്കിലും അണിയാതെ കഴികി ല്ലെന്നുള്ള തോന്നലുകൊണ്ടുമാത്രമാണ്. എന്നാൽ അയാൾക്കു ആ യുധാഭ്യാസവും ശരീരബലവും എത്ര അധികമുണ്ടായിരുന്നിട്ടും, മെ ത്രാപ്പോലീത്തായുടെ മറെറാരു വെള്ളിവില്ലാക്കാരനായ വെട്ടുകുഴി മാ മ്മനോടായിരുന്നു 'അടവു'കൾ മുഴുവൻ പഠിച്ചതു് എന്നു വറുഗീസു പറയുന്നു. അതു ക്രിസ്ത്യാനികളുടെ ഒരു കലാവിദ്യയൊ കലാ വിദ്യയോ ആണെന്നും കൂടി മി. വറുഗീസിനഭിപ്രായമുണ്ടെന്നു തോന്നുന്നു.

കൊച്ചീഗവമ്മെൻറിനോടു ഒരു "പോർവിളി" എന്നപോ ലെ മെത്രാപ്പോലീത്താ, പോലീസുന്നായ്ക്കനോടു പറഞ്ഞ വാചക ങ്ങൾ പ്രത്യേകം ശ്രദ്ധേയമാണ്.

"നമ്മുടെ ഇന്നത്തെ യാത്ര വൈദികസംബന്ധമായിട്ടുള്ള ഒ ന്നാണ്. ചില വൈദികകമ്മങ്ങളുടെ അനുഷ്ഠാനത്തിനുവേണ്ടി നാം ഇവിടെ എത്തിയിരിക്കുന്നു. ഈ വിധത്തിലുള്ള നമ്മുടെ ആഗമ നം നാട്ടുവാലായ്മയെ ലംഘിച്ചിട്ടുള്ള ഒന്നാണെന്നു നമുക്കു അശേ ഷം വിശ്വാസമില്ല. സക്കാരിന് നേരെ മറിച്ചാണ് അഭിപ്രായ മെങ്കിൽ, ആ കാൎയ്യത്തിനു നമുടെ പേരിലാണ് കേസെടുക്കേണ്ട തു്. സാധുക്കളും ശാന്തന്മാരുമായ ഇവിടെയുള്ള ഇടവകപ്രമാണി കൾ എല്ലാവരും ഇക്കാൎയ്യത്തിൽ നിർദ്ദോഷികളാണ്. അവരെ ഏ

തെങ്കിലും വിധത്തിൽ നീതിക്കെതിരായി ഉപദ്രവിക്കാൻ, സക്കാർ മുതിരുന്നപക്ഷം അതു നമ്മുടെ നേരെ പ്രവത്തിച്ചതായി നാം ഗണിക്കുന്നതാണ്. കുററം ചെയ്തിട്ടുണ്ടെന്നു പറയുന്നപക്ഷം അതു നാം ചെയ്തിട്ടുള്ളതാണ്; അങ്ങനെയല്ലെ? നായ്ക്കൻ എന്തുപറയുന്നു?

ഇൻഡ്യാരാജ്യം പിടിച്ചടക്കിയ ബ്രിട്ടീഷ്കാരും, ശക്തിഹീനരായ ചില നാട്ടുരാജാക്കന്മാരും തമ്മിൽ നടന്നിട്ടുള്ളഉടമ്പടികളിലും എഴുത്തുകളിലും കണ്ടിട്ടുള്ള ചില വാചകങ്ങളാണ്, മി. വറുഗീസിൻെറ രാജാധിരാജനായ മെത്രാപ്പോലീത്തായുടെ, നാവിൽനിന്നും ഉതിരുന്നതു്. ലജ്ജയില്ലായ്മയ്ക്കും ഒരതിരുഃവണമെന്നു നമ്മുടെ ഗ്രന്ഥകാരനു വിചാരിക്കാൻ സാദ്ധ്യമല്ലല്ലൊ.

നായ്ക്കൻ മടങ്ങിപ്പോയശേഷം, മെത്രാപ്പോലീത്താ രാത്രി സുഖനിദ്രകഴിഞ്ഞു കാലത്തെ ഉണരുന്നു.

അടുത്തരംഗത്തിലാണു്, കഥാനായികയായ 'പഞ്ചകല്യാണി'യുടെ പുറപ്പാടു്. അവളുടെ തിരക്കുഘോഷംതന്നെ വായനക്കാരെ പരിഭ്രമിപ്പിക്കുന്നതാണെന്നു കാലേക്കൂട്ടി ഓമ്മിച്ചുകൊള്ളണം. ഈ കഥയിലെ നായകൻ, മാത്യൂസ് അത്താനാസ്യോസും, നായിക പഞ്ചകല്യാണിയും ആണെന്നറിയുമ്പോൾ, വെറും ലൗകിക കഥകൾവായിച്ചും ശീലിച്ചിട്ടുള്ള വായനക്കാരിൽ ചിലരെങ്കിലും മാധവീസുകുമാരം പോലെ "പഞ്ചകല്യാണിമെത്രാപ്പോലീത്താ"യും ആണെന്നു തെററിദ്ധരിക്കാനിടയുണ്ടു്. ആ തെററിദ്ധാരണ മാറേറണ്ടതു് എൻെറ കത്തവ്യമാണെന്നു വിചാരിക്കുന്നു. ക്രിസ്ത്യാനികളെല്ലാം ക്രിസ്തുമതം എന്നപേരുകൊണ്ടു് ഒന്നായി ബന്ധിക്കപ്പെട്ടവരാണെങ്കിലും, അവർ വിശ്വാസത്തിലും ആചാരത്തിലുമുള്ള വ്യത്യാസംകൊണ്ടു, ഒരു മതത്തിലൊ സമുദായത്തിലൊ ഉൾപ്പെട്ടവരെന്നു പറയാൻ നിവൃത്തിയില്ലാതായിട്ടുണ്ടു്. ക്രിസ്തുമതപ്രചരണത്തിനുവേണ്ടി പുരാതനകാലത്തു എത്ര അധികം അക്രൈസ്തവരെ കൊല്ലുകയും ജീവനോടെ ദഹിപ്പിക്കയും ചെയ്തിട്ടുണ്ടൊ, അത്രതന്നെ ആ മാതിരി നിഷ്ഠുരകൃത്യങ്ങൾ ക്രിസ്തുമതത്തിലെ ശക്തിയുള്ള വിഭാഗം, അശക്തമായ ഇതരവിഭാഗങ്ങളോടും ചെയ്തിട്ടുണ്ടു്. കണ്ണുനീരോടുകൂടി വായിക്കേണ്ട ആ മാതിരി അന്ധവിശ്വാസങ്ങളും ചരിത്രങ്ങളുമുള്ള ക്രൈസ്തവസമുദായക്കാരാണു്, ഈ രാജ്യത്തു നില്ക്കക്കള്ളിക്കു മാഗ്ഗമുണ്ടാക്കിക്കൊടുത്ത ഹിന്ദുക്കളെ അന്ധന്മാരെന്നും, പാപികളെന്നും ഉറക്കെ വിളിച്ചു അധിക്ഷേപിക്കുന്നതു്. ക്രിസ്ത്യാനികളുടെ അന്ധവിശ്വാസങ്ങളേയും ദിവസേന എന്നപോലെ ഉണ്ടായിക്കൊണ്ടിരിക്കുന്ന ഉപവിഭാഗങ്ങളേയും

പററി സാമാന്യമായി പറയാൻ വിവരമുള്ള ഹിന്ദുക്കൾ ധാരാളമുണ്ടായിട്ടും, അവർ മിണ്ടാതിരിക്കുന്നതു്, ഇതരമതക്കാരെ ബഹുമാനിക്കാനുള്ള സ്വമതബോധംകൊണ്ടുമാത്രമാകുന്നു. അതു് അവരുടെ ധൈര്യമില്ലായ്മകൊണ്ടാണെന്നു അല്പന്മാരായ പല ക്രിസ്ത്യാനികൾ ധരിച്ചിട്ടുണ്ടു്. ഈ നിരൂപണത്തിനാവശ്യമുള്ളതിൽ കവിഞ്ഞൊന്നുംതന്നെ ആ വിഷയങ്ങളെപ്പററി പറയാൻ ഞാനിപ്പോഴും വിചാരിക്കുന്നില്ല.

ക്രിസ്ത്യൻവിഭാഗങ്ങളിൽ പലതിനും പല ആചാരമാണുള്ളതെന്നു് ഒരു തെളിവു പറയേണ്ടിവന്നിരിക്കുന്നു. റോമൻകത്തോലിക്കസമുദായത്തിലെ 'പോപ്പു'മുതൽ വെറും 'കത്തനാരു'വരെയുള്ള ഒരുതരം വൈദികന്മാരും വിവാഹം ചെയ്യാൻ പാടില്ലെന്നുള്ളതു നിർബ്ബന്ധമാണു്. സിറിയൻക്രിസ്ത്യൻസമുദായത്തിലെ കത്തനാരന്മാൎക്കു് ഹിതമുണ്ടെങ്കിൽ വിവാഹം ചെയ്യാം. മെത്രാൻമുതൽ മേല്പോട്ടുള്ളവർ വിവാഹം ചെയ്തുകൂടെന്നു നിർബ്ബന്ധനിയമമുണ്ടു്. ചർച്ചുമിഷൻകാൎക്കു്, പാതിരി മുതൽ ആർച്ചു ബിഷോപ്പുവരെയുള്ളവൎക്കു് വിവാഹമാകാം. ക്രിസ്ത്യൻസമുദായത്തിലെ ഈ വ്യത്യസ്ഥാചാരം വായനക്കാൎക്കെല്ലാവൎക്കും അറിയാമെങ്കിൽ, സിറിയൻക്രിസ്ത്യൻ മെത്രാപ്പോലീത്തായായ അത്താനാസ്യോസിൻെറ പ്രണയിനിയാണു പഞ്ചകല്യാണി എന്നു തെററിദ്ധരിക്കാനിടയില്ല. "പഞ്ചകല്യാണി" എന്നുള്ളതു്, മെത്രാപ്പോലീത്തായ്ക്കു്, ആവശ്യമുള്ളപ്പോൾ, കയറിസ്സഞ്ചരിക്കാനുള്ള കുതിരവർഗ്ഗത്തിൽപ്പെട്ട ഒരു പെണ്ണിൻെറ പേരാണു്; അത്രേയുള്ളു. ജാത്യാഭിമാനിയായ വറുഗീസു്, തൻെറ മെത്രാപ്പോലീത്തായുടെ കുതിരയ്ക്കു 'പഞ്ചമറിയം' എന്നൊ മററൊ ഉള്ള ക്രിസ്ത്യൻനാമധേയം നൽകാതെ 'പഞ്ചകല്യാണി' എന്ന ഹിന്ദുനാമധേയം നൽകിയതു ഹിന്ദുമതത്തോടും അതിലെ നാമധേയത്തോടും ഉള്ള വെറുപ്പിൻേറയോ, ബഹുമാനത്തിൻേറയൊ കൂടുതൽകൊണ്ടെന്നു മനസ്സിലാകുന്നില്ല. ഹിന്ദുക്കളെപ്പററിയുള്ള മി. വറുഗീസിൻെറ പുച്ഛം അതിൻെറ പ്രകടനംകൊണ്ടു വെളിപ്പെടുന്നതു്, മുന്തിരിങ്ങാപ്പഴം കണ്ടുകൊതിച്ചു് അതു കിട്ടാതെവന്നപ്പോൾ, പുളിക്കും എന്നു പറഞ്ഞ കുറുക്കൻെറ മട്ടിലാണു്. അത്താനാസ്യോസിൻെറ കുതിര, എത്രതന്നെ മാറിമ ഏറിയതായിരുന്നാലും, അതിനു "അന്നക്കുതിരാമ്മ" എന്നൊ "ശോശക്കുതിരാമ്മ" എന്നൊ പേരിട്ടാൽ, ഒരു ജീവനുണ്ടായിരിക്കയില്ലെന്നുള്ള ആത്മമതവിശ്വാസമില്ലായ്മകൊണ്ടു്, ആവിധം ചെയ്തതെന്നല്ലാതെ, അതിലധികം ഒരു കുററം ആ വിഷയത്തിൽ അദ്ദേഹം ചെയ്തിട്ടുണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല.

൩.

"അടുത്തദിവസം രാവിലെ ഏഴുമണിസമയത്തു തൃപ്പൂണിത്തുറ "രാജധാനിപ്പട്ടണത്തിൽ" "പഞ്ചകല്യാണിയുടെ പുറപ്പാടായതിനാൽ കുട്ടികളെ ആരും വെളിക്കിറക്കരുതു്" എന്നു നിരപ്പെ ഒരു ശ്രുതി പരന്നു "തിരിശ്ശീല പഴഞ്ചില'പോലെയുള്ള 'രാജധാനിപ്പട്ടണ'ത്തിൽ അന്നു കുട്ടികളെ വെളിക്കിറക്കാതിരുന്നതു്, പഞ്ചകല്യാണി ഒരു പെൺപോക്കിനെപ്പോലെ അറയ്ക്കുന്ന ജന്തുവായിട്ടല്ല, അതിന്റെ ഗതിവേഗംകൊണ്ടു് ആപത്തുവരാതിരിക്കാൻ വേണ്ടിയാണെന്നു മി. വറുഗീസു് പറയുന്നു. "പഞ്ചകല്യാണിയെ പരിചയമുള്ള ചിലർ അവളുടെ സൗന്ദര്യകോമളിമയെപ്പററിയും, ചിലർ അവളുടെ ബുദ്ധിശക്തിയെപ്പററിയും, ചിലർ അവളുടെ ഗമനമനോഹാരിതയെപ്പററിയും" വിസ്തരിച്ച ഭാഗം വിസ്തരഭയത്താൽ വിട്ടുകളയുന്നതിനെ വായനക്കാർ ക്ഷമിക്കണം. കുതിരക്കാരിൽ ഒരുവനായ 'ഫെസിറോ'യുടെ വിവരണവും വിട്ടുകളയാം. അന്നു വൈകിട്ടത്തെ ഘോഷയാത്ര കുതിരപ്പുറത്തായതുകൊണ്ടു, ദിക്കു പരിചയപ്പെടുത്താൻവേണ്ടി കുതിരയെ ഒരു പട്ടണപ്രദക്ഷിണത്തിനയയ്ക്കുയാണു കാലത്തെ ചെയ്യുന്നതു്. "തിന്നുതിമത്തു് ലഗാനില മങ്ങാതെ, പുളച്ചുമദിച്ചുനിൽക്കുന്ന പഞ്ചകല്യാണിയുടെ മുഖഗാംഭീര്യവും, ശരീരപുഷ്ടിയും, നിതംബവിസ്തൃതിയും നിമിത്തം മിക്കവാറും അതേലക്ഷണംതന്നെയുള്ള മെത്രാപ്പോലീത്തായല്ലാതെ മററാൎക്കും അവളെ സമീപിക്കാൻകൂടി സാദ്ധ്യമല്ലായിരുന്നു. സുറിയാനിഭാഷയിൽ പന്നിയെന്നൎത്ഥമുള്ള ഫെസിറോ എന്ന കുതിരക്കാരനു മാത്രമെ മെത്രാപ്പോലീത്താ കഴിഞ്ഞാൽ പഞ്ചകല്യാണിയെ തൃപ്തിപ്പെടുത്താൻ സാധിക്കു എന്നുള്ളതുകൊണ്ടു് അവളുടെ അസാധാരണ ശേഷിയെപ്പററി നമുക്കു് അത്ഭുതപ്പെടാതെ നിവൃത്തിയില്ല:

ഫെസിറൊ എന്നു വിളിക്കുന്ന കുഞ്ഞമ്മൻ പഞ്ചകല്യാണിയുടെ പുറത്തുകയറി അങ്ങോടിങ്ങോട്ടുകെ അതിവേഗത്തിൽ ഓടിച്ചു. റോഡിൽ എട്ടും, പത്തും, പതിനഞ്ചും, ഇരുപതും, ഇരുപത്തഞ്ചും അടി അകലത്തിൽ ഇട്ടിരുന്ന കുമ്മായപ്പൊടികളിൽതന്നെ, കുളമ്പു പതിയത്തക്കവണ്ണവും, അഞ്ചും, എട്ടും, പത്തും അടി പൊക്കത്തിൽ വലിച്ചുപിടിച്ചിട്ടുള്ള കടലാസുമാലകളുടെ മീതേക്കൂടി കടക്കത്തക്കവണ്ണവും, റോട്ടുമദ്ധ്യത്തിൽ തൂശൻ ഇലയിൽ അവിടവിടെ വച്ചിരിക്കുന്ന കസവുനേരിയതുകൾ കുഞ്ഞമ്മൻ എടുക്കത്തക്കവണ്ണവും ഉള്ള അവളുടെ പുറകോട്ടു് ആഞ്ഞു മുമ്പോട്ടു വലിച്ചുള്ള ചാട്ടം

കാണികളെ ആശ്ചൎയ്യപരതന്ത്രരാക്കിയതു പോരാഞ്ഞിട്ടാണു്. കോട്ടയ്ക്കകത്തുകടന്നു കൊച്ചുതമ്പുരാക്കന്മാരെ പരിഭ്രമിപ്പിക്കത്തക്കവണ്ണം അതിവേഗം പായിച്ചതു്. കോവിലകത്തിന്റെ മുമ്പിലായപ്പോൾ പഞ്ചകല്യാണിയുടെ "ചാട്ടത്തിന്റെ നീട്ടം" വൎദ്ധിപ്പിക്കയും, കോവിലകമതിൽക്കെട്ടിനുള്ളിൽ പത്തുപന്ത്രണ്ടടി പൊന്തിനില്ക്കുന്ന മാവിൻചില്ലിക്കൊമ്പു പിടിച്ചുമന്തി തമ്പുരാക്കന്മാരുടെ സമീപത്തേക്കു് എറിഞ്ഞുകൊടുക്കുകയും ചെയ്തു. മെത്രാപ്പോലീത്തായുടെ കുതിരക്കാരനുപോലും രാജകുടുംബത്തോടു ധിക്കാരം കാണിക്കാൻ അനാധികാരമുണ്ടായിരുന്നു എന്നു് ഈ തെളിവുമൂലം മി. വറുഗീസ് സ്ഥാപിക്കയാണു ചെയ്തതു്. "ഹെഡിറോയുടെ ഈ പ്രവൃത്തി തമ്പുരാക്കന്മാൎക്കശേഷം രസിച്ചില്ലെന്നു മാത്രമല്ല, അതു ആ കുതിരക്കാരന്റെ ധാൎഷ്ട്യമാണെന്നു വ്യാഖ്യാനിക്കുകയും ചെയ്തു. തൃപ്പൂണിത്തുറ കോട്ടയ്ക്കുള്ളിൽ കടന്നു കോവിലകങ്ങളുടെ മുമ്പിലൂടെ തമ്പുരാക്കന്മാരുടെ മുഖത്തടിക്കുന്നവിധം ക്രമംകൂടാതെ കുതിരയെ പായിച്ചു്, ദാൎഷ്ട്യസമ്പാദവം കാട്ടാൻ ധൈൎയ്യപ്പെട്ട ആ കുതിരക്കാരൻ ആരാണെന്നറിഞ്ഞു വരുന്നതിനായി തമ്പുരാക്കന്മാർ അവിടെയുണ്ടായിരുന്ന കൊട്ടാരം കാവൽക്കാരിൽ ചിലരെ അപ്പോൾതന്നെ നിയോഗിച്ചു" എന്നും. തലേദിവസം നാട്ടുവാലായ്മ ലംഘിച്ച മെത്രാപ്പോലീത്തായുടെ സ്വന്തം കുതിരയാണെന്നു് അറിഞ്ഞു, മെത്രാപ്പോലീത്തായുടെ അഹംഭാവത്തിനു ഇതിലധികം നല്ല തെളിവാവശ്യമില്ലെന്നു പറഞ്ഞു എന്നും, അവർ എല്ലാവരും കോപിച്ചു് ഇളയതമ്പുരാനെ വിവരം അറിയിച്ചു എന്നും മി. വറുഗീസ് പറയുന്നതിൽനിന്നും വേണ്ടതെല്ലാം വായനക്കാൎക്കു ഗ്രഹിക്കാവുന്നതാണു്.

"മലയാളം അടക്കിവാഴുന്ന മതാദ്ധ്യക്ഷവൎയ്യന്റെ സായാഹ്നസവാരിയെ സമുൽകൃഷ്ടാരാധന ചെയ്യാൻ സന്നദ്ധമായി നില്ക്കുന്ന ഭഗവാൻ ദിവാകരസ്വാമി, ശുഭ്രമേഘവിരിപ്പുകളുടേയും അരുണവൎണ്ണമനോഹരമായ അമൂല്യരത്നകംബളത്തിന്റേയും മദ്ധ്യത്തിൽ "പള്ളിപ്പൂകൽവിളക്കാ"യി ശോഭിക്കുമ്പോൾ, ആ നസ്രാണിസമുദായനാഥൻ, തങ്കക്കുടുക്കുകൾ പിടിപ്പിച്ചിട്ടുള്ള ഇളഞ്ചുവപ്പുവൎണ്ണമോലുന്ന ഒരു ചെമ്പുനിരാളക്കുപ്പായവും, കഴുത്തിൽ സ്വൎണ്ണക്കുത്തുചങ്ങലകളിൽ തിളങ്ങിത്തൂങ്ങുന്ന ചെന്തീമാണിക്യരത്നഖചിതമായ തങ്കക്കുരിശും, സ്വൎണ്ണഘടികാരത്തിന്റെ കനകക്കുത്തൽചങ്ങലകളും. വിരിഞ്ഞ മുല്ലപ്പൂവോളം വ്യാസമുള്ള ഒരു നക്ഷത്രവൎണ്ണവജ്രം അമുഴ്ത്തിയ തങ്കത്താമരപ്പൂവു പിടിപ്പിച്ചിട്ടുള്ളതായ ഒരു കനകസാരസനവും, ധരിച്ചാണു് അന്നു പഞ്ചകല്യാണിയുടെ മുകളിൽ ആരോഹണം

ചെയ്തത്" എന്ന് ക്രിസ്ത്യൻ സമുദായസാഹിത്യകാരനായ ടി. വറുഗീസു ഏററവും ചമൽക്കാരത്തിൽ വർണ്ണിച്ചിരിക്കുന്നു. മെത്രാപ്പോലീത്തായുടെ വേഷഭൂഷണാദി ശൃംഗാരത്തിനൊത്തമട്ടിൽതന്നെ പഞ്ചകല്യാണിയെ, പട്ടുവസ്ത്രരത്നാദ്യലങ്കാരഭൂഷിതയായി 'അന്നനട'യിൽ നമ്മുടെ മുമ്പാകെ ആവിർഭവിപ്പിച്ച ചിത്രകാരൻ, ഒരു കവിഹൃദയമർമ്മജ്ഞനല്ലെന്നു പറയാൻ പാടില്ല. എതിർവാദികളെ തൃപ്തിപ്പെടുത്താൻ വർണ്ണനയുടെ ഒരു വാചകം കൂടി ചേർത്തുകൊള്ളട്ടെ. "പഴുത്തുകനിഞ്ഞു തേനൊലിച്ചുവരുന്ന മുന്തിരിങ്ങാപ്പഴത്തിൻെറ ചെമ്പാവിട്ടനിറം പൂണ്ടൊന്നതായ അദ്ദേഹത്തിൻെറ മസൃണകോമളമായ മയ്യൺപരപ്പിൻെറ ചുററും സ്വർണ്ണച്ചട്ടംചേൎന്ന ഒരു മൂക്കുകണ്ണാടിയും പരിലസിക്കുന്നുണ്ട്."

ഈ യാത്രയിൽ തൻെറ മറെറാരു ശിഷ്യനായ 'ഗ്രേറിയോ' (കുട്ടിവാകൂട്ടി) എന്നു വിളിക്കാവുന്ന മാരാമണ്ണുകാരനായ 'അമ്പോററി'യും ഹാജരാകുന്നുണ്ട്. ഈയാളുടെ ബലവീര്യപരാക്രമങ്ങൾക്കു തെളിവ്, ഒരു വെട്ടൻപോത്തിനെ, അതു മറെറാരു പോത്തിനെ വെട്ടിക്കൊണ്ടുനിന്നപ്പോൾ, അതിൻെറ വാലിനും കൊമ്പിനും പിടിച്ച്, കഴുത്തിൽ കാൽമുട്ടിറക്കി ഒടിച്ചുകൊന്നതാണ്. ഈ ഹിംസ്രജന്തുവിനു 'അമ്പോററി' എന്നു പേരുവരാനുള്ള കാരണം, ഈയാൾ സ്വാമിയായിരുന്നകാലത്ത് ഒരിക്കൽ മെത്രാപ്പോലീത്താ ചെറിയ ചൂരൽവടികൊണ്ടടിച്ചപ്പോൾ "എൻെറ അമ്പോററിഅച്ചാ എന്നെ തല്ലരുതേ" എന്നപേക്ഷിച്ചതാണ്. അനന്തരം ഘോഷയാത്രയിൽ, "ചെങ്ങന്നൂർ പുത്തൻതെരുവിൽ കുറത്തിയാട്ടു തരിയൻ, പഴേരത്തുകാട്ടിഞ്ഞാററതിൽ കുഞ്ഞുമ്മെനാ, തെക്കേററത്തു തരണി. വെട്ടുകുഴി മാമൻ എന്നിവർ കുട്ടിയും കവണിയും ഉടുത്ത്, വക്കിൽകസവു കിന്നരിവച്ച കറുത്ത വട്ടത്തൊപ്പിയും ധരിച്ച്, ശുദ്ധജലം നിറച്ച രണ്ടു വെള്ളിപ്പിടിമൊന്തകളും- സുഗന്ധവെററിലച്ചുരുൾ നിരത്തി അടുക്കിയിട്ടുള്ള സ്വർണ്ണച്ചെല്ലവും, പീലിക്കണ്ണാടിവിശറിയും എടുത്ത് പതിവുപോലെ" പങ്കുകൊണ്ടിരുന്നു. "പഞ്ചകല്യാണിയുടെ ഇരുവശത്തുമായി പുത്തൻതെരുവിൽ അഴിക്കകത്തു വറുഗീസ്, മാവേലിക്കര കല്ലുംപുറത്തു ചാക്കോ എന്നിവർ ചുററും പച്ചവില്ലൂസുനൂലിൽ അഗ്രഭാഗത്തു നീലപ്പുള്ളുകുമണികൾ ഘടിപ്പിച്ചിട്ടുള്ള തൊങ്ങൽവല ഞാത്തിയ രണ്ടു പെരിയ വെൺപട്ടുമുത്തുക്കുടകൾ പിടിച്ചിരുന്നു.

വായനക്കാൎക്കാൎക്കെങ്കിലും ഇങ്ങനെ ഒരു ഘോഷയാത്ര ഉണ്ടായില്ലെന്നു പറയാൻ ഇനിയും ധൈര്യമുണ്ടാകുമോ? അത്ര സൂക്ഷ്മമായി അതിലെ അപ്രധാനകാര്യങ്ങളെപ്പോലും വർണ്ണിച്ചിരിക്കുന്നമുറ

യ്ക്കു്, അതു നടന്നില്ലെങ്കിൽ തന്നെയും നടന്നെന്നു സമ്മതിക്കാതെ നിവൃത്തിയില്ല. മി: വറുഗീസ് അത്രയ്ക്കു ബുദ്ധിമുട്ടീട്ടുണ്ടു് 'കറുത്തിയാട്ടു തരിയൻ, വെട്ടുകുഴി മാമൻ' മുതലായ ചരിത്രപ്രസിദ്ധന്മാരായ മഹാന്മാർ ഹാജരുണ്ടായിരുന്നെന്നല്ല, വെല്ലും എടുക്കുകകൂടി ചെയ്തു എന്നെഴുതിയാൽ ആരാണു വിശ്വസിക്കാതിരിക്കുന്നതു്! മെത്രാപ്പോലീത്തായുടെ അന്നത്തെ സുഗന്ധവെററിലച്ചുരുളിന്റെ വാസന, ഇന്നും കൊച്ചീരാജ്യത്തെ വൃദ്ധന്മാരുടെ നാസികാരന്ധ്രത്തിൽ തങ്ങിനിൽക്കുന്നുണ്ടെന്നു പറയാത്തതു് അവരുടെ ഭാഗ്യമാണു്. എത്ര മഹാരാജാക്കന്മാരുടെ എഴുന്നള്ളത്തുകൾ വായനക്കാർ കണ്ടിട്ടുണ്ടു്; അവയെപ്പററി വായിച്ചിട്ടുണ്ടു്. കുടയും വിശറിയും പിടിച്ചവരിൽ ആരെഎങ്കിലും അറിയുമൊ? എന്നാൽ മെത്രാപ്പോലീത്തായുടെ കുടപിടിച്ചവരേയും ചെരിപ്പെടുത്തവരേയും കൂടി നമ്മെ പരിചയപ്പെടുത്തുന്നുണ്ടു്. അവരുടെ വീട്ടുപേരും പേരും പറയുമ്പോൾ നാം അറിയുന്നില്ലെങ്കിൽ അതു നമ്മുടെ ചരിത്രജ്ഞാനമില്ലായ്മകൊണ്ടെന്നല്ലാതെ, ഭീമകായന്മാരായ അവരുടെ വലിപ്പക്കുറവുകൊണ്ടല്ല. എഴുന്നള്ളത്തിന്റെ മുമ്പെ മാമനും വറീതും കട്ടിയും കവണിയും ഉടുത്തു നടന്നുപോയതിൽ എന്തസാംഗത്യമാണുള്ളതു്. ശ്രീപത്മനാഭസ്വാമിയുടെ ആറാട്ടിനു്, മഹാരാജാവും അദ്ദേഹത്തിന്റെ പിന്നാലെ നായർ ഉദ്യോഗസ്ഥന്മാരും കട്ടിയും കവണിയും ഉടുത്തു് ഖേടയും വാളുമായി പോകാമെങ്കിൽ മെത്രാപ്പോലീത്തായുടെ പിന്നാലെ, തരണികളും, തരിയനും നടക്കാൻ അവകാശമില്ലെന്നു് ആരുപറയും? വറുഗീസിനും ചാക്കോയ്ക്കും 'തൊങ്ങൽവല' തൂക്കിക്കൊടുത്തതു ശരിയായില്ലെന്നു് അവരുടെ സന്തതികൾക്കാക്ഷേപമുണ്ടെങ്കിലല്ലാതെ, ഈ ഘോഷയാത്രയെപ്പററി ഇതരന്മാർക്കാർക്കും ഒരു കുററവും പറയാൻ ആവശ്യമില്ലെന്നാണു് എന്റെ വിനീതാഭിപ്രായം.

“മെത്രാപ്പോലീത്താ അവർകൾ പഞ്ചകല്യാണിയുടെ ലഗാൻ തൃക്കയ്യിൽ ഗ്രഹിച്ചു്, തൃക്കാൽ അങ്കവടയിൽ ചവുട്ടി, ആ പൊക്കമേറിയ അശ്വത്തിന്മേൽ ചാടിക്കയറി അതിനെ സാവധാനം നടത്തി. പഞ്ചകല്യാണിയുടെ മനോഹരമായ നർത്തനഗമനംമൂലം ഉളവാകുന്ന കായചലനസൌഖ്യത്താൽ നിദ്രാവശഗനാകേണ്ട” മെത്രാപ്പോലീത്താ അതുകൂടാതെതന്നെ മുമ്പോട്ടു പോയി. അപ്പോൾ പെരുമ്പടപ്പുരാജവംശത്തിലെ കിരീടാവകാശിയായ ഇളയതമ്പുരാൻ തിരുമനസ്സുകൊണ്ടു സവാരി എഴുന്നള്ളത്തിനായി എതിരെ പുറപ്പെട്ടു. അദ്ദേഹം ഒരു ധീരനും വലിയൊരാത്മാഭിമാനിയും, മാമൂലാചാരാനുഷ്ഠാനപ്രസക്തനും, ആണെന്നും, കോവിലകത്തിനു

ളളിൽ മാത്രം കഴിച്ചുകൂട്ടിയിരുന്ന അവിടുത്തേക്ക് രാജ്യവാസികളുടെ സാമുദായികാചാരങ്ങളൊ അവരുടെ മതാദ്ധ്യക്ഷന്മാരുടെ ജീവിതരീതികളൊ അറിഞ്ഞുകൂടായിരുന്നു എന്നും ഇളയതമ്പുരാൻ തിരുമേനിയെ എല്ലാവൎക്കും വലിയ ഭയമായിരുന്നതിനാൽ ആരും അവിടുത്തെ സവാരിയെ അഭിമുഖീകരിക്കാൻ ഉദ്യമിക്കുമായിരുന്നില്ലെന്നും മി: വറുഗീസ് പറയുന്നു. ഇങ്ങനെയൊക്കെയായാലും കൊച്ചിയിലെ ഇളയരാജാവിനേയും മലങ്കര മെത്രാപ്പോലീത്തായേയും കൂടി തൃപ്പൂണിത്തുറ തെരുവിൽവച്ച്, "അസ്തഗിരിപ്പരപ്പിൽ തങ്കത്തൂവൽ വിരിത്തുനിൽക്കുന്ന കനകമരാളത്തരുണിയുടെ ചെന്തൂച്ചിറകിൻ കീഴിൽ നിന്ന് വിരിഞ്ഞുമാറിനിൽക്കുന്ന സ്വൎണ്ണപ്പക്ഷിക്കുഞ്ഞുങ്ങളും പരിലസിക്കുന്ന" സന്ദൎഭത്തിൽ—എന്നുവച്ചാൽ അസ്തമിക്കാറായ സമയത്ത്—മി: വറുഗീസിനു കൂട്ടിമുട്ടിക്കാതിരിക്കാൻ നിവൃത്തിയില്ല. ഒരു രാജാവിന്റെ രാജ്യത്തുവച്ചു ശക്തിഹീനനായ ഒരു പുരോഹിതൻ അദ്ദേഹത്തെ ധിക്കരിച്ചു എന്നു പറഞ്ഞാൽ ആരും വിശ്വസിക്കയില്ലെന്നു ശങ്കിച്ചിട്ടെന്നപോലെ, നസ്രാണികളുടെ സമുദായചരിത്രത്തെപ്പറ്റി ഒരു ദീൎഘവിമൎശനം ചെയ്ത് അതു സാദ്ധ്യമെന്നു സ്ഥാപിക്കാൻ മി: വറുഗീസ് ശ്രമിച്ചിരിക്കുന്നത് ഈ ഘട്ടത്തിലാണ്.

"മുൻകാലത്ത് നസ്രാണിമെത്രാപ്പോലീത്തന്മാരും, അവരുടെ മുൻഗാമികളായ അൎക്കദിയാക്കോന്മാരും പട്ടാളങ്ങളുടെ അകമ്പടിയോടുകൂടി മാത്രമെ പുറത്തിറങ്ങിസ്സഞ്ചരിക്കുക പതിവുണ്ടായിരുന്നുള്ളു. നസ്രാണിസമുദായത്തിന്റെ വൈദികവും ലൌകികവുമായ (ക്രിമിനൽ ഒഴിച്ച്) ഭരണംകൂടി അക്കാലത്ത് അൎക്കദിയാക്കോന്മാരിൽ ലയിച്ചിരുന്നതുകൊണ്ടു പട്ടാളങ്ങളെ സംരക്ഷിക്കേണ്ട ആവശ്യവും അവൎക്കുണ്ടായിരുന്നു. ഇതിലേയ്ക്കു ഒരു വലിയകൂട്ടം നസ്രാണിയോദ്ധാക്കളെ അവർ കൂടെ താമസിപ്പിച്ചിരുന്നു. യുദ്ധകാലത്തു കേരളരാജാക്കന്മാർ അവരവരുടെ സൈന്യസഞ്ചയത്തിൽപെട്ട നസ്രാണിയോദ്ധാക്കൾക്കു പുറമെ അൎക്കദിയാക്കോന്മാരോടുകൂടിയും സൈന്യസഹായം അപേക്ഷിക്കയും അവർ സൈന്യങ്ങളെ അയച്ചുകൊടുക്കയും പതിവായിരുന്നു. എന്നാൽ യുദ്ധാവശ്യത്തിനും പ്രതാപസംരക്ഷണത്തിനും പിൻകാലത്തു സൈന്യസംരക്ഷണം ആവശ്യമില്ലെന്നായപ്പോൾ നസ്രാണിമെത്രാപ്പോലീത്തന്മാർ ഭടസഞ്ചയത്തിനു പകരം കേവലം അംഗരക്ഷകഭടന്മാരെക്കൊണ്ടു മാത്രം സംതൃപ്തിപ്പെട്ടു. നമ്മുടെ കഥാനായകന്റെ കാലമായപ്പോഴേയ്ക്കു ഈ അംഗരക്ഷകഭടന്മാർ കേവലം വെള്ളിവില്ലാക്കാരും ശിപായികളുമായി പരിണമിച്ചു. കേരളത്തിൽ യുദ്ധാവൃത്തിയും

രാജ്യരക്ഷാപുരുഷത്വവും സൈന്യസേവനവും ഒരു പ്രത്യേകവൎഗ്ഗ
ക്കാൎക്ക മാത്രമുള്ളതാണെന്നു വകതിരിവില്ലാത്ത ചിലർ സ്ഥാനത്തും
അസ്ഥാനത്തും പെരുമ്പറമുഴക്കാറുള്ള ഇക്കാലത്തു്, മേല്പറഞ്ഞവയു
ടെ വിശ്വാസ്യതയെ തെളിയിപ്പാൻ അല്പം ചില ചരിത്രരേഖകൾ
മാത്രമെങ്കിലും ഇവിടെ പ്രസ്താവിക്കേണ്ടതു് ആവശ്യമാണെന്നു വി
ചാരിക്കുന്നു".

എന്നിങ്ങനെ കേരളത്തിന്റെ പുതിയ ചരിത്രനിൎമ്മാണത്തി
നായി പുറപ്പെട്ടിട്ടുള്ള മി: വറുഗീസ് എഴുതീട്ടുള്ള നിരൂപണങ്ങളും
'അതാർട്ടികളും' അപ്പാടെ പകൎത്താൻ പത്രസ്ഥലം അനുവദിക്ക
യില്ലെന്നു ഭയന്നു ചുരുക്കുന്നു. എങ്കിലും വായനക്കാരുടെ പുതിയ
അറിവിനായി അവയിൽ ചിലതു് ഉദ്ധരിക്കേണ്ടതായി വന്നേ
ക്കും. അവയെ ക്ഷമയോടും ശ്രദ്ധയോടും വായിക്കണമെന്നപേ
ക്ഷിക്കുന്നു.

൨.

നസ്രാണിസമുദായത്തിന്റെ വൈദികവും ലൗകികവുമായ ഭ
രണത്തിനു് അവൎക്കു സ്വന്തംപട്ടാളം കൂടാതെ കഴികയില്ലപോലും.
ബൈബിളിൽ അങ്ങനെയായിരിക്കും പറഞ്ഞിരിക്കുന്നതു്. മി. വ
റുഗീസിന്റെ മെത്രാപ്പോലീത്തായെപ്പോലുള്ള മെത്രാന്മാരും അതി
നുചേൎന്ന കത്തനാരന്മാരും ആണു പണ്ടേ പള്ളിഭരിച്ചുപോന്നതെ
ങ്കിൽ ആ ഭരണം നിലനില്ക്കാൻ പട്ടാളംമാത്രം പോരെന്നു ഞാൻ
സമ്മതിക്കാം. സന്യാസ്യാശ്രമങ്ങളുടേയും ദേവാലയങ്ങളുടേയും സം
രക്ഷണത്തിനു്—അക്രമികളിൽനിന്നുമുള്ള രക്ഷയ്ക്കു വേണ്ട അ
ന്വേഷണം ചെയ്യാനുള്ള ചുമതല പണ്ടും ഇന്നും രാജാക്കന്മാൎക്കും
അവരുടെ ഗവൎമ്മെന്റുകൾക്കും ആണു് ഉണ്ടായിരുന്നതും ഉള്ളതും
എന്നു സാമാന്യബുദ്ധിയുള്ളവൎക്കൊക്കെ അറിയാവുന്നതാണു്. വൈ
ദികഭരണവും ലൗകികഭരണവും പട്ടാളത്തോടുകൂടി നസ്രാണികളുടു
നടത്തിയാൽപിന്നെ അന്നത്തെ ഗവൎമ്മെന്റിന്റെ ജോലി എന്താ
യിരുന്നു എന്നാൎക്കറിയാം. ഹിന്ദുക്കൾക്കും സ്വാമിയാന്മാരും ദേവാല
യങ്ങളും ഉണ്ടായിരുന്നു എന്നുള്ളതു നിസ്തൎക്കമാണല്ലോ. ഈ ന്യായ
പ്രകാരം അവരും, അവരുടെ വൈദികഭരണവും ലൗകികഭരണവും
പട്ടാളത്തോടുകൂടി അവർതന്നെ നടത്തുകയായിരുന്നു എങ്കിൽ അ
ന്നത്തെ രാജാവും ഗവൎമ്മെന്റും പിന്നെന്തു ചെയ്യുകയായിരുന്നു.
ഏതെങ്കിലും രാജ്യത്തു ജനങ്ങളിൽ ഒരു കൂട്ടരുടെ സാമുദായികജീവി
തത്തിനു്, അവർ പ്രത്യേകപട്ടാളം ഉണ്ടാക്കുകയും, ഗവൎമ്മെന്റു്,
സ്വന്തപട്ടാളം ഉണ്ടാക്കി അതേഅതിൎത്തിക്കകത്തു ഭരണംനടത്തുക
യും ചെയ്തതായി വല്ല ചരിത്രവും മി. വറുഗീസിനു കാണിച്ചുതരാൻ

സാധിക്കുമോ? ഒരു സങ്കേതത്തിൽ വേർപിരിഞ്ഞ അധികാരത്തോ
ടുകൂടിയ രണ്ടു പട്ടാളവും ഭരണവും നടന്നുകൊണ്ടിരുന്നു എന്നു മല
ങ്കരയിലുള്ള മൺതലയന്മാരോടല്ലാതെ മററാരോടെങ്കിലും പറയാൻ
കഴിയുമൊ? അതു വിശ്വസിക്കാൻ മെത്രാപ്പോലീത്തായുടെ സന്ത
തിപരമ്പരകളല്ലാതെ മററാരെങ്കിലും കാണുമൊ? നസ്രാണിമാൎക്കു
പട്ടാളത്തോടുകൂടിയുണ്ടായിരുന്ന വൈദികഭരണം സ്വന്തമനസ്സാലെ
വച്ചൊഴിഞ്ഞൊ ശക്തന്മാരായ വല്ല രജാക്കന്മാരും താഴെ വായ്
പിച്ചൊ? അങ്ങനെ സംഭവിച്ചതു് ഏതു മെത്രാപ്പോലീത്തായുടേ
യോ രാജാവിൻെറയൊ കാലത്തെന്നു പറയാൻ കഴിയുമൊ? കാല
ക്രമേണ വെള്ളിവില്ലായിൽ കലാശിച്ചു. ഇപ്പോൾ അതുമില്ലാതെ
യായി എന്നു വറുഗീസ് കരഞ്ഞാൽ അതു ചരിത്രമാകുമൊ? യാ
തൊരുരേഖയും യുക്തിയുമില്ലാത്ത കാൎയ്യങ്ങളെ അൎത്ഥം മനസ്സിലാ
കാത്തവണ്ണം നീട്ടി എഴുതിക്കൊണ്ടുപോകുവാൻ മി. വറുഗീസിനു
കഴിയുമെന്നു് അദ്ദേഹം ഇതിനു മുമ്പുതന്നെ തെളിയിച്ചിട്ടുണ്ടു്. അ
ങ്ങനെയാണു് അദ്ദേഹം പേരെടുത്ത ഒരു ചിത്രകാരനെന്നവണ്ണം
ഗദ്യകാരനുമായതു്. മി വറുഗീസിൻെറ ചരിത്രംകൊണ്ടു നമുക്കു
ഗ്രഹിക്കാൻ കഴിയുന്നതു്, മലങ്കരയിൽ രണ്ടു ഗവർമെൻറുണ്ടായിരു
ന്നു എന്നാണു്. അതിൽ ഒന്നു വൈദികലൌകികാധികാരത്തോടുകൂ
ടിയ നസ്രാണിഗവർമ്മെൻറും, മറെറാന്നു് എന്തധികാരത്തോടുകൂ
ടിയതായാലും വേണ്ടില്ല. ഒരു 'അനസ്രാണിഗവർമ്മെൻറും' ആ
കുന്നു. അനസ്രാണിഗവർമ്മെൻറു് ആവശ്യംവരുമ്പോൾ നസ്രാ
ണി ഗവർമ്മെൻറിൻെറ പട്ടാളത്തിൻെറ സഹായം അപേക്ഷിച്ചു
വാങ്ങാറുണ്ടുപോലും! എന്നാൽ നസ്രാണികൾ മുഴുവൻ അവരുടെ
പട്ടാളത്തിൽ ചേൎന്നുകൊള്ളട്ടെ; അതും സമ്മതിക്കയില്ല. ഏതാ
നും നസ്രാണികളെ രാജാവിൻെറ പട്ടാളത്തിൽകൂടി ചേൎത്തു്, അതി
നെ മാമ്മോദീസാമുക്കിയില്ലെങ്കിൽ, പൗരസമത്വവാദത്തിനും ആ
ത്മാഭിമാനത്തിനും മതിയാകയില്ലെന്നു മി വറുഗീസ് ഭയപ്പെട്ടുന്ന
തുകൊണ്ടായിരിക്കണം രാജാവിൻെറ പട്ടാളത്തിലും കുറച്ചു നസ്രാ
ണിയെ ചേൎക്കാൻ തുനിഞ്ഞതു്. നസ്രാണികളുടെ പട്ടാളം 'ചരി
ത്രരേഖ' തേടിനടക്കാൻ കാരണമായതു് "കേരളത്തിൽ യുദ്ധവൃത്തി
യും രാജ്യരക്ഷാപുരുഷത്വവും, സൈന്യസേവനവും ഒരു പ്രത്യേക
വർഗ്ഗക്കാൎക്കു മാത്രമുള്ളതാണെന്നു വകതിരിവില്ലാത്ത ചിലർ സ്ഥാന
ത്തും അസ്ഥാനത്തും പെരുമ്പറമുഴക്കുന്ന അസഹ്യംകൊണ്ടാണെ"
ന്നു് അദ്ദേഹം സമ്മതിക്കുന്നു. ഈ പ്രത്യേകവർഗ്ഗം ആരാണെന്നു
തുറന്നുപറയാൻ മി. വറുഗീസിനു ധൈൎയ്യമില്ലാതെപോയതെന്തുകൊ
ണ്ടോ? അങ്ങനെ പറയുന്നുണ്ടെങ്കിൽ, അതു നായന്മാരായിരിക്കും.
അവൎക്കു പറയാൻ അവകാശമുള്ളതുകൊണ്ടും, അതു ചരിത്രസാക്ഷ്യ

മുള്ള പരമാൎത്ഥമായതുകൊണ്ടും, അതു കണ്ടു കയൎത്തിട്ടു പ്രയോജനമില്ല. പൗരസമത്വന്യായേന വറുഗീസിൻെറ വംശക്കാൎക്കും പട്ടാളത്തിൽ പ്രവേശനംകിട്ടിയശേഷം ഉണ്ടാകുന്ന ഒരു യുദ്ധചരിത്രത്തിൽ അന്നത്തെ സേനാനായകനായ പൗലോസിനെപ്പററിപ്പറയുന്നകൂട്ടത്തിൽ വറുഗീസിൻെറ ജാതിക്കാൎക്കുള്ള യുദ്ധതന്ത്രമഹിമകളെ വാഴ്ത്താമെന്നല്ലാതെ, നാളതുവരെയുള്ള കേരളചരിത്രത്തിൽ നസ്രാണികളും രാജ്യഭരണത്തിനും തമ്മിൽ യാതൊരു സംബന്ധവും ഉണ്ടാക്കാൻ സാധ്യമല്ലെന്ന മി. വറുഗീസ് ധരിക്കേണ്ടതാണ്.

നസ്രാണിസമുദായത്തിൻെറ ശുദ്ധിയും ശക്തിയും എത്രയുണ്ടെന്നു കാണിക്കാനുള്ള ഒരു- അക്കപ്രമാണം താഴെ ചേൎത്തിരിക്കുന്നു.

“സുറിയാനിമെത്രാൻ ആത്മീയവും ലൗകികവുമായ എല്ലാ അധികാരവുമുള്ളതാകുന്നു. അവരുടെ ഇടവകയിലെ എല്ലാ വൈദികവും സിവിലുമായ വാദങ്ങളുടെ വിധികൎത്താക്കന്മാർ അവർതന്നെയാകുന്നു. അവരുടെ പദവികൾമൂലം ഹിന്തുരാജാക്കന്മാൎക്കും വിധികൎത്താക്കന്മാൎക്കും അവരുടെ കാൎയ്യങ്ങളിൽ പ്രവേശിപ്പാൻ പാടില്ല. എന്നാൽ ക്രിമിനൽകേസുകളിൽ പ്രവേശിക്കാം- സുറിയാനിക്കാർ രാജാക്കന്മാൎക്കു നികുതികൊടുക്കുന്നതിനും പുറമെ യുദ്ധമുണ്ടാകുമ്പോൾ കുറെ പട്ടാളങ്ങളേയും അയച്ചുകൊടുക്കേണ്ടതാകുന്നു. പുരുഷന്മാർ എല്ലായ്പോഴും ആയുധപാണികളായിട്ടാണു നടക്കുന്നതു്. ഒരു വാളും പരിചയും കൂടാതെ അവരെ പുറത്തു കാണുകയില്ല. എട്ടുവയസ്സുമുതൽ ഇരുപത്തഞ്ചുവയസ്സുവരെ അവർ നല്ലതുപോലെ ആയുധാഭ്യാസം ചെയ്യുന്നു. ഇവർ നല്ല നായാട്ടുകാരും യോദ്ധാക്കളുമാകുന്നു. ഒരു ഹിന്തുരാജാവിനെപ്പററിയുള്ള ഭയവും വിലയും അദ്ദേഹത്തിൻെറ നാട്ടിലുള്ള ക്രിസ്ത്യാനികളുടെ എണ്ണത്തെ ആശ്രയിച്ചിരിക്കുന്നു. ഇതിനാലും എല്ലാകാൎയ്യത്തിലും ഇവർ പ്രദൎശിപ്പിക്കുന്ന വിശ്വസ്തത, സത്യസന്ധത എന്നിവയാലും ഇവർ ഹിന്തുരാജാക്കന്മാരാൽ മാനിച്ചു രക്ഷിക്കപ്പെട്ടുപോരുന്നു. മലയാള ചക്രവൎത്തിയായ ചേരമാൻപെരുമാൾ ഇവൎക്കു കൊടുത്തിട്ടുള്ള പദവികളാൽ ഇവർ നാട്ടിലെ പ്രഭുക്കന്മാരായ നായന്മാരെക്കാൾ ഉന്നതിയിലിരിക്കുന്നു. രാജാക്കന്മാർപോലും ബഹുമാനിക്കുന്ന ബ്രാഹ്മണവൎഗ്ഗം മാത്രമേ ഇവരേക്കാൾ ശ്രേഷ്ഠന്മാരായി ഗണിക്കപ്പെട്ടിട്ടുള്ളു. നാട്ടിലെ നിയമം അനുസരിച്ചു തട്ടാൻ, ആശാരി മൂശാരി കൊല്ലൻ ഈ വൎഗ്ഗക്കാരുടെ രക്ഷാനാഥന്മാർ ക്രിസ്ത്യാനികളാണ്. ചാന്നാൻ, ഈഴവർ ഇവരും ഇവൎക്കു കീഴുള്ള പണിക്കാരാണ്. മുൻപറഞ്ഞ വൎഗ്ഗക്കാരിൽ ആരെഎങ്കിലും വല്ലവരും ഉപദ്രവിക്കുന്നതായാൽ അവർ ക്രിസ്ത്യാനികളുടെ അടുക്കൽ സങ്കടം പറയുക

യും അവർ അതിന പ്രതിവിധി നിശ്ചയിക്കയും ചെയ്യുന്നു....... അവരുടെ അവസ്ഥയെ സൂക്ഷിക്കുന്നതിനായി അവർ താണജാതിക്കാരേയും നായന്മാരേയും തൊടാതിരിക്കുന്നു. വഴിമേൽ വഴിയാട്ടം ഇവർക്കു പതിവാണ്. നായന്മാരും മാറികൊടുക്കണം. അല്ലാത്തപക്ഷം ഉടൻ അവരെ കൊല്ലുന്നതിന ഇവർക്ക് അധികാരമുള്ളതാണ്.... ഈ പദവിയെ നായന്മാർക്കും അനുവദിച്ചുകൊടുക്കണമെന്നു കഴിഞ്ഞ നൂറ്റാണ്ടിൽ പറവൂർരാജാവു വിചാരിച്ചുവെങ്കിലും ക്രിസ്ത്യാനികൾ ഒരുമിച്ചു യുദ്ധത്തിനൊരുങ്ങുകയാൽ ആവിധം ചെയ്യാതെ പൂർവാചാരത്തെത്തന്നെ സ്ഥിരപ്പെടുത്തി."

ഈ പ്രമാണം എവിടുന്നു കിട്ടി എന്നു വായനക്കാർ പരിഭ്രമിക്കരുത്. അതു മി. വറുഗീസു പറഞ്ഞിട്ടുണ്ട്. "പോർട്ടുഗീസുകാരുടെ വരവോടടുത്തു നസ്രാണിസമുദായത്തിന്റെ സ്ഥിതി നേരിട്ടു കണ്ടറിഞ്ഞ ലാക്രാസ് എന്ന ചരിത്രകാരന്റെ വർണ്ണനയെ അംഗീകരിച്ച് കർണ്ണൽ മൺറോ മദിരാശിഗവണ്മെൻറിലേക്കു ചെയ്തിട്ടുള്ള റിപ്പോർട്ടാണ് ഇതിനടിസ്ഥാനം. (പ്രൊസിഡിംഗ്സ് ഓഫ്. ദി. സി. എം, എസ്സ്. ൧൮൧൬, ൧൮൧൭ പി. ൩൩൩) എന്നു ബ്രായ്ക്കററിലുള്ള നിർദ്ദേശനോട്ടുകൊണ്ട്, ഈ കള്ളപ്രമാണത്തിന്റെ കരണപ്പിഴ തീർന്നിട്ടില്ലെങ്കിൽ വിവരവും ശേഷിയും ഉള്ളവരാരെങ്കിലും മി. വറുഗീസിന്റെ സമീപത്തുചെന്ന് അതു തീർത്തുകൊടുക്കേണ്ടതാണ്.

ഏകദേശം ൭൦൦-കൊല്ലത്തിന മുമ്പായിരിക്കണം "ലാക്രാസു വന്നത്. അയാൾ ആരാണോ. ആയാൾ എഴുതിയ ചരിത്രത്തിന്റെ പേരെന്തോ, ആ ചരിത്രം എവിടെ കിട്ടും, അയാൾ വിവരംകെട്ട മതഭ്രാന്തനായ ഒരു പാതിരിയായിരുന്നാൽകൂടിയും, പകൽ രാവാക്കാൻ കഴിയുമോ? മി. വറുഗീസുതന്നെയാണ ലാക്രാസായി വേഷംമാറി വന്നതെങ്കിൽ ഇതിലധികം എഴുതിയിരിക്കാൻ ഇടയുണ്ട്. എന്തെന്നാൽ അദ്ദേഹത്തിന്റെ സത്യവേദം അങ്ങനെയാണ് അദ്ദേഹത്തെ പഠിപ്പിച്ചിട്ടുള്ളത്. കേരളത്തെപ്പററി ഇതുവരെ എഴുതിയിട്ടുള്ള യാതൊരു രേഖകളും ഈ പ്രമാണത്തോടു യോജിക്കുന്നതല്ല. ചരിത്രാന്വേഷകന്മാരിൽ ആരും ഇതുവരെ കണ്ടുപിടിച്ചിട്ടില്ലാത്തതും, നേരിനും യുക്തിക്കും അനുഭവത്തിനും ചേരാത്തതുമായ ഒരു രേഖയാണ വറുഗീസു നമ്മുടെ മുമ്പാകെ ഹാജരാക്കുന്നത്. ഈ കള്ളപ്രമാണനിർമ്മാതാവിനെ ശിക്ഷിക്കാൻ ഇഹലോകവാസികളിൽ ആരുമില്ലെങ്കിൽ, ഈ ആൾ ലോകാവസാനംവരെ ചത്തുകിടന്നശേഷം, 'ആത്മാക്കളുടെ പുണ്യപാപനിർണ്ണയത്തിനായി' യേശുക്രിസ്തു നീതിന്യായസിംഹാസനത്തിൽ എഴുനള്ളിയിരുന്നു

വിചാരണ ചെയ്യുമ്പോൾ, പിശാചിനാൽ ആവേശിതനായ വറുഗീസു, പരമാത്ഥിയായ ദൈവപുത്രനെ വ്യാമോഹിപ്പിച്ചു കടന്നുകളയാൻ ഇടയാകാതെ സൂക്ഷിക്കയും, ഭൂലോകം മാത്രമല്ല, നിത്യനരകത്തെയും മററാർക്കും വിട്ടുകൊടുക്കയില്ലെന്നു വാദിച്ചു്, അതെന്നും സ്വാധീനത്തിലിരിക്കുന്നതാക്കുവാനും നിഷ്കൃഷ്ടയോടുക്രൂടിപ്രവത്തിച്ചുകൊണ്ടിരിക്കുന്ന ഒരു ക്രൂട്ടരിൽപ്പെട്ട മി. വറുഗീസിനു്, അദ്ദേഹത്തിൻെറ കമ്മഫലമായുള്ള നരകത്തിൻെറ നായകസ്ഥാനം നൽകാൻ കരുണാനിധിയായ യേശുക്രിസ്തുവിനോടു പ്രാർത്ഥിക്കയുമെങ്കിലും ചെയ്യേണ്ടതാകുന്നു.

ലാക്രാസിനെ വിശ്വസിക്കയില്ലെന്നു നമ്മുടെ ലേഖകനറിയാം. അതുകൊണ്ടാണു കന്നൽമൺറോവിനെ കൊണ്ടുവന്നിരിക്കുന്നതു്. അദ്ദേഹം തിരുവിതാംകൂർ കൊച്ചി രാജ്യങ്ങളിലെ റസിഡണ്ടും തിരുവിതാംക്രൂറിലെ ദിവാൻജിയും ആയിരുന്ന ആളാണു് അങ്ങനെയുള്ള ഒരു ബ്രിട്ടീഷ് ഉദ്യോഗസ്ഥൻ, മദ്രാസുഗവമ്മെൻറിലേക്കെഴുതിയെന്നു സി. എം. എസ്സ്. പുസ്തകത്തിൽ വിവരിച്ചാൽ അതു ൭൦൦ കൊല്ലത്തിനുമുമ്പുള്ള കേരളചരിത്രമാകുമെന്നു നാം സമ്മതിക്കാതിരിക്കയില്ലെന്നാണു വറുഗീസിൻെറ വിശ്വാസം. മദ്രാസുഗവമ്മെൻറിലേയ്ക്കു മൺറോവിനു ഇങ്ങനെ ഒരെഴുത്തെഴുതേണ്ട ആവശ്യംതന്നെ കാണുന്നില്ല. എഴുതുന്നെങ്കിൽതന്നെയും റസിഡൻറിൻെറ നിലയിൽ ഉത്തരവാദിത്വവും അന്തസ്സുമുള്ള ഒരുദ്യോഗസ്ഥൻ എഴുതുന്ന വാചകങ്ങളല്ല അതിൽ കാണുന്നതു്. ആവശ്യമില്ലാത്ത ഒരെഴുത്തു് അന്നദ്ദേഹം എഴുതീട്ടുണ്ടെങ്കിൽ, വറുഗീസിനെപ്പോലെതന്നെ കന്നൽമൺറോവിലുമുള്ള മൂത്ത ക്രിസ്ത്യൻപക്ഷപാതംകൊണ്ടു മാത്രമായിരിക്കണം അതു്. അതു കുറേക്കൂടി മൂത്തു പഴകാൻ വേണ്ടിയായിരിക്കണം ഇതുവരെ പുറത്തുപറയാതെ സൂക്ഷിച്ചതു്. കന്നൽമൺറോ അന്നു നാടുവാണിരുന്ന തിരുവിതാംക്രൂർ മഹാറാണിയോടു മൺറോത്തുരുത്തു എഴുതിവാങ്ങി അതപ്പാടെ സുറിയാനിപ്പിള്ളരുടെ എഴുത്തുപഠിപ്പിനായി സി. എം. എസ്സുകാക്കു വിട്ടുകൊടുക്കുകയും ഹിന്ദുദേവാലയങ്ങളെ എല്ലാം സക്കാരിലേക്കു കൈയടക്കുകയും ചെയ്ത ഒരാളാണു്. അതുകൊണ്ടു അദ്ദേഹത്തിൻെറ നിഷ്പക്ഷപാതനിലയെ സൂക്ഷിച്ചുവീക്ഷിക്കേണ്ടിയിരിക്കുന്നു. അസംഭവ്യമായ ഈ രേഖ മദ്രാസുഗവമ്മെൻറുറിക്കാർട്ടുകളിൽ കണ്ടെത്തപ്പെട്ടതാണെന്നു പറയാഞ്ഞതു ഭയംകൊണ്ടുമാത്രമാണു് ക്രിസ്ത്യൻമാരെ സംബന്ധിക്കുന്ന സംഗതികൾ സി. എം. എസ്സ്, റിക്കാർട്ടുകളിൽ രേഖപ്പെടുത്തിയിട്ടുണ്ടെങ്കിൽ, അനാവശ്യമായ ആ ഭാഗങ്ങളെ ആലോചിച്ചല്ലാതെ വിശ്വസിക്കാൻ

ബുദ്ധിയുള്ള വരാരും തയ്യാറാകയില്ല. സി. എം. എസ്സ് രേഖ അ ക്രൈസ്തവർക്ക പരിശോധിക്കാൻ സാധ്യമല്ലെന്നുള്ള ധൈൎയ്യംകൊണ്ടു മി. വറുഗീസു് ആ വിധം എഴുതിയതാണെന്നോ ഞാൻ വിചാരിക്കുന്നുള്ളു. ക്രിസ്ത്യാനിയുടെ സവിപ്രാഭവസങ്കീൎണ്ണമായ ഈ രേഖകൊണ്ടു്, ഹിന്ദുക്കളുടെ സവിഭിമാനശൂന്യവും വരുത്താമെന്നാണു നമ്മുടെ നൂതനചരിത്രകാരൻെറ വ്യാമോഹം. ലാക്രാസും, മൺട്രോവും, മദ്രാസ്ഗവൎമ്മെൻറും എല്ലാം നീക്കിയാൽ, ഈ ഗംഭീരമായ രേഖയ്ക്കു സി. എം. എസ്സ്. റിക്കാർട്ടിൽ സ്ഥാനമുണ്ടെന്നു വറുഗീസ് പറയുന്ന വാമൊഴി മാത്രമെ ശരണമായി നിൽക്കുന്നുള്ളു. സുറിയാനിക്രിസ്ത്യാനിയുടെ പരിശുദ്ധമായ [illegible] ഒരു കേസിൻെറ ജയത്തിനുവേണ്ടി മാറിഎഴുതി, നീതിന്യായക്കോടതിയുടെ മുമ്പാകെ മെത്രാപ്പോലീത്താവരെയുള്ളവർ ബൈബിൾ എടുത്തു സത്യം ചെയ്തശേഷം കള്ളമൊഴി കൊടുത്തു എന്നു് ഹൈക്കോടതിവിധി സമ്പാദിച്ച സത്യവേദജ്ഞന്മാരിൽ പെട്ട മി: വറുഗീസിൻെറ വാമൊഴി വിശ്വസിക്കാൻ ഭ്രാന്തന്മാൎക്കുതന്നെയും സാദ്ധ്യമല്ല. ആ രേഖയ്ക്കു നൂറുകൊല്ലത്തെ പഴക്കമുണ്ടെന്നു പറഞ്ഞപ്പോൾ എനിക്കു നമ്മുടെ വിദ്വാൻകുട്ടിയുടെ കാൎയ്യം ഓൎമ്മവന്നു. ക്രിസ്തുമതത്തിലെ ഒരു നൂതനശാഖ സ്ഥാപിച്ച വിദ്വാൻകുട്ടി തൻെറ 'അഞ്ചരവേദം' ശരിയെന്നു വിശ്വസിപ്പിക്കാൻ, ഏതാനംകൊല്ലത്തിനു മുമ്പു്, 'അഞ്ചരക്കൊല്ലം കഴിയുമ്പോൾ ദൈവം വീണ്ടും ഭൂലോകജാതം ചെയ്യും' എന്നൊരു പുതിയ വേദം താളിയോലഗ്രന്ഥത്തിൽ എഴുതി ഒരു പൈൻമരം വെട്ടിത്തുരന്നു് അതിൽ അടച്ചതായും, വളരെ കാലതാമസം കൂടാതെ ആ മുറിപാടു കൾ മൂടി തൊലി ഒന്നായിത്തീൎന്നു വൃക്ഷം പഴയപോലെ ആയിത്തീൎന്നതായും, അതിൻെറശേഷം ജനങ്ങളെ എല്ലാം വിളിച്ചുകൂട്ടി പൈൻവൃക്ഷത്തിനകത്തു ദൈവവചനം പ്രത്യക്ഷപ്പെട്ടിന്നതായി തൻെറ ഉള്ളിലുണ്ടായ 'വെളിവാടി'നെ [illegible] അറിയിച്ചതായും കൊട്ടും വാദ്യവുമായി പോയി താൻ തൊട്ടുകാണിച്ച ഭാഗം കുത്തിത്തുറന്നപ്പോൾ പുതിയ വേദം ജനങ്ങളുടെ ദൃഷ്ടിക്കു വിഷയീഭവിച്ചതായും, അന്നുമുതൽ വിദ്വാൻകുട്ടി, അദ്ദേഹത്തിൻെറ പിൻഗാമികളുടെ ആരാദ്ധ്യപുരുഷനായിത്തീൎന്നതായും ഒരു കഥയുണ്ടു്. അതുപോലെ ക്രിസ്ത്യൻസമുദായത്തിലെ രണ്ടാം വിദ്വാൻകുട്ടിയായ മി: വറുഗീസു് വല്ല പെട്ടികളും, റിപ്പോർട്ടുകളും സി. എം. എസ്സിൻെറ തൊലിക്കകത്തു നേരത്തെ കുത്തിവച്ചിട്ടുണ്ടെങ്കിലല്ലാതെ ഇങ്ങനെ ഒരു രേഖ ഉണ്ടാകാൻ ഇടയില്ലെന്നും അതുകൊണ്ടു അതിൻെറ പഴക്കത്തെപ്പറ്റി ആലോചിച്ചിട്ടുതന്നെ ആവശ്യമില്ലെന്നും തീൎച്ചയാണു്.

ഇനി ഈ പ്രമാണത്തിൽ അടങ്ങിയ കാര്യങ്ങളെപ്പററി നോക്കാം.

സുറിയാനിമെത്രാൻെറ പദവിമൂലം ഹിന്തുരാജാക്കന്മാൎക്കും വിധികൎത്താക്കന്മാൎക്കും അവരുടെ കാൎയ്യങ്ങളിൽ പ്രവേശിപ്പാൻ പാടില്ലെന്നുള്ളതാണ് ആ പ്രമാണത്തിലെ ഒരു പ്രധാനകാൎയ്യം. രാജ്യഭരണനീതിക്കും അധികാരത്തിനും മീതേ സുറിയാനിമെത്രാൻെറ പദവി പൊന്തിനിന്നു എന്നാണ് ഇതുകൊണ്ടു സാധിക്കുന്നതു്. ഉണ്ടാകാൻ പാടില്ലാത്ത ഒരു കാൎയ്യം ഉണ്ടായി എന്നു പറയുന്നതിനു ഞാൻ സമാധാനംപറഞ്ഞു സമയംപോക്കാൻ വിചാരിക്കുന്നില്ല. ക്രിമിനൽകേസുകളിൽ രാജാവിനു പ്രവേശിക്കാമെന്നും നികുതികൊടുക്കാറുണ്ടെന്നും മി. വറുഗീസു സമ്മതിച്ചതു കൊച്ചിരാജ്യത്തിൻെറ ഭാഗ്യമാണു. പട്ടാളം കൈവശമുള്ളവർ നികുതികൊടുക്കുന്നില്ലെന്നു പറഞ്ഞാൽ എന്തുചെയ്യും. എന്നാൽ നികുതികൊടുത്തു എന്നു പറയുന്നതു കളവാണ്. അന്നു വസ്തുവകകളില്ലാത്ത ക്രിസ്ത്യാനികൾ നികുതികൊടുത്തിട്ടില്ലെന്നും കൊടുക്കാൻ ആവശ്യമില്ലെന്നും, ഉള്ളതാണു നേരു. "പുരുഷന്മാർ എല്ലായ്പോഴും ആയുധപാണികളായിട്ടാണു നടക്കുന്നതു" എന്നുമാത്രം പറഞ്ഞിരുന്നെങ്കിൽ തെററില്ലായിരുന്നു. ക്രിസ്ത്യാനികൾക്കു വറുഗീസ് കാണാത്ത ഒരു ഗുണം ഞാൻ കാണുന്നുണ്ടു്. അവർ പണിയെടുത്തു കാലക്ഷേപം കഴിക്കുന്നവരാണ്. കൂലിപ്പണിക്കു് ആവശ്യമായ തൂമ്പാ, വെട്ടുകത്തി, കലപ്പ മുതലായ ആയുധങ്ങൾ ധരിച്ചേ അവർ അന്നും നടക്കാറുള്ളു. ആ പ്രയത്നഫലമാണ് അവർ ഇന്നു് അനുഭവിക്കുന്നതു്. എന്നാൽ ആ പരമാൎത്ഥത്തെ മറച്ചു്, മി. വറുഗീസ് അവരുടെ കൈയിൽ ഒരു വാളും പരിചയും കൊടുത്തു്, അതുകൂടാതെ അവരെ പുറത്തു കാണുകയില്ലെന്നു വാദിക്കുന്നു. മോരും മുതിരയുംപോലുള്ള സംബന്ധംപോലും, വാളും പരിചയും നസ്രാണിയുമായി ഇല്ലെന്ന് അവരുടെ കൂട്ടത്തിലുള്ളവർതന്നെ സമ്മതിക്കുന്നതാണ്. വറുഗീസ്സിൻെറ ഈ ലേഖനം വായിച്ചിട്ടുള്ള മാന്യന്മാരായ പല ക്രിസ്ത്യാനികളും, കാക്കയെ കുയിലാക്കുന്ന ഈ വൎണ്ണനകൊണ്ടു ലജ്ജിച്ചു തലതാഴ്ത്തുന്നുണ്ടെന്നും ഈ സാഹിത്യകാരൻ തൻെറ നിഷ്ഫലമായ ഈ പരിശ്രമംകൊണ്ടു ക്രിസ്ത്യൻസമുദായത്തിന് ഒരിക്കലും തീരാത്ത അവമാനം ഉണ്ടാക്കിവയ്ക്കുയാണു ചെയ്തിട്ടുള്ളതെന്നു ധരിച്ചു വ്യസനിക്കുന്നുണ്ടെന്നും എനിക്കറിയാം. മി. വറുഗീസിൻെറ ജാതിക്കാർ പരിച കണ്ടിട്ടുണ്ടെങ്കിൽ അതു നായരുടെ കൈയിൽവച്ചായിരിക്കുമെന്നും, വാളെടുത്തിട്ടുണ്ടെങ്കിൽ അതു മരമറുക്കാനായിരിക്കുമെന്നും കുമ്പസാരത്തിലെങ്കിലും സമ്മതിക്കാതിരിക്കയില്ല.

"ഒരു ഹിന്തുരാജാവിനെപ്പററിയുള്ള ഭയവും വിലയും അദ്ദേഹത്തിന്റെ നാട്ടിലുള്ള ക്രിസ്ത്യാനികളുടെ എണ്ണത്തെ ആശ്രയിച്ചിരിക്കുന്നു" എന്നുള്ള ഭാഗം ആ ജാതിയുടെ ശക്തിക്കു് ഒരു ഉത്തമ തെളിവാകുന്നു. ഇൻഡ്യയിൽ ക്രിസ്ത്യാനികൾ അധികം ഉള്ളതു തിരുവിതാംകൂറിലും കൊച്ചിയിലുമാകുന്നു. അതുകൊണ്ടു് ഇൻഡ്യയിലുള്ള നാട്ടുരാജാക്കന്മാരിൽ പ്രമാണികളും, അന്യന്മാൎക്കു ഭയപ്രദന്മാരും ഈ രണ്ടു രാജ്യത്തേയും രാജാക്കന്മാരാണെന്നു വറുഗീസു സ്ഥാപിക്കുന്നു. സത്യം എങ്ങനെയിരിക്കുന്നുവെന്നു ഞാൻ വിശദപ്പെടുത്തേണ്ടല്ലോ. ഈ രണ്ടു രാജ്യങ്ങളിലും പണ്ടത്തെക്കാൾ ക്രിസ്ത്യാനികൾ വളരെ വൎദ്ധിച്ചിട്ടുണ്ടു്. അത്രയ്ക്കുമാത്രം ഈ രാജ്യങ്ങളിൽ രാജാക്കന്മാൎക്കു് അധികാരവും സ്വാതന്ത്ര്യവും വൎദ്ധിച്ചു കാണണം. നിൎഭാഗ്യംകൊണ്ടു് ഒരുകാലത്തു് ഇവിടെ ക്രിസ്ത്യാനികൾ മാത്രമായിത്തീരുന്നു എന്നു വിചാരിക്കുക. അപ്പോൾ ബ്രിട്ടീഷ് രാജാവുപോലും ഭയപ്പെട്ടു ഇങ്ങോട്ടു കപ്പം കൊടുക്കേണ്ടിവരും. അത്ര ശക്തി മലങ്കരമാപ്പിളയ്ക്കുണ്ടു്. മി. വറുഗീസിന്റെ ഈ അഭിപ്രായം, തിരുവിതാംകൂർ കൊച്ചി ഈ രാജ്യങ്ങളിലെ രാജകുടുംബങ്ങൾക്കു പണ്ടുണ്ടായിരുന്നോ എന്നും ഇപ്പോഴുമുണ്ടോ എന്നും ശങ്കിക്കേണ്ടിയിരിക്കുന്നു. രാജാക്കന്മാരുടെയും നാട്ടിലെ പ്രമാണികളുടെയും അതിരുകവിഞ്ഞ സഹായം അന്നത്തെ ക്രിസ്ത്യാനികൾക്കു്, (അവരുടെ നിൎദ്ധനത്വത്തിലും നിരാലംബനത്തിലുമുള്ള അനുഭാവംകൊണ്ടായാലും) ഉണ്ടായതു നിമിത്തമാണു് അവർ ഈ നിലയിലെത്തിയതെന്നു ക്രിസ്ത്യാനികൾ ഓൎത്തില്ലെങ്കിലും, ഹിന്തുക്കൾ മറന്നുകൂടാത്തതാണു്. രാജാക്കന്മാർ ചെയ്ത സഹായത്തിനു മാർ അത്താനാസ്യോസ് മുഖാന്തിരവും, നായന്മാർ ചെയ്ത സഹായത്തിനു സൌകൎയ്യമുള്ള നാനാമാൎഗ്ഗങ്ങളിൽകൂടിയും പ്രതീകാരം ലഭിക്കുന്നതു ക്രിസ്ത്യാനികളുടെ വിശ്വസ്തതയും സത്യസന്ധതയും കൊണ്ടാണെന്നു വിചാരിച്ചു സമാധാനപ്പെടേണ്ടിയിരിക്കുന്നു.

ചേരമാൻപെരുമാളുടെ കാലത്തുതന്നെ ക്രിസ്ത്യാനികൾ നാട്ടിലെ പ്രഭുക്കന്മാരായ നായന്മാരേക്കാൾ ഉന്നതിയിലിരിക്കുന്നു എന്നും, ബ്രാഹ്മണർ മാത്രമേ ഇവരെക്കാൾ ശ്രേഷ്ഠന്മാരായി ഗണിക്കപ്പെട്ടിട്ടുള്ളു എന്നും, തട്ടാൻ, ആശാരി, മൂശാരി മുതലായവരുടെ രക്ഷാനാഥന്മാർ ക്രിസ്ത്യാനികളായിരുന്നു എന്നും, ചാന്നാന്മാരും, ഈഴവരും ഇവരുടെ കീഴുള്ള പണിക്കാരായിരുന്നു എന്നും പറയുന്ന ഭാഗങ്ങളെല്ലാം വായനക്കാരുടെ അപഹാസസൂചകമായ മന്ദസ്മിതത്തോടുകൂടിയ പുറന്തള്ളലിനായി വിട്ടിട്ടു്, ഏററവും ഗൌരവമുള്ളചില കാൎയ്യങ്ങളെപ്പററി നമുക്കു ചിന്തിക്കാം.

താഴെക്കാണുന്ന വാചകങ്ങൾ നായന്മാർ പഠിക്കേണ്ടതും ക്രിസ്ത്യാനികൾ സൂക്ഷിച്ചു വായിക്കേണ്ടതുമാകുന്നു.

ക്രിസ്ത്യാനികളുടെ അവസ്ഥയെ സൂക്ഷിക്കുന്നതിനായി അവർ താണജാതിക്കാരേയും നായന്മാരേയും തൊടാതിരിക്കുന്നു. വഴിമേൽ വഴിയാട്ടം ഇവർക്കു പതിവാണ്. നായന്മാരും മാറിക്കൊടുക്കണം. അല്ലാത്തപക്ഷം ഉടൻ അവരെ കൊല്ലുന്നതിന് ഇവർക്കധികാരമുള്ളതാണ്. ഈ പദവിയെ നായന്മാർക്കും അനുവദിച്ചുകൊടുക്കണമെന്നു കഴിഞ്ഞ നൂറ്റാണ്ടിൽ പറവൂർരാജാവു വിചാരിച്ചു എങ്കിലും, ക്രിസ്ത്യാനികൾ ഒരുമിച്ചു യുദ്ധത്തിനൊരുങ്ങുകയാൽ ആ വിധം ചെയ്യാതെ പൂർവാചാരത്തെത്തന്നെ സ്ഥിരപ്പെടുത്തി.

ഈ വാചകങ്ങളെഴുതിയ വറുഗീസിനോട് അതിനുതക്ക ഉത്തരം പറയാൻ എന്റെ കുലമഹിമയും അന്തസ്സും അനുവദിക്കാത്തതിൽ വ്യസനിക്കുന്നു. വെട്ടാൻവരുന്ന പോത്തിനോടു വേദം ഓതുന്നതുപോലെയൊ, മൂർഖപ്പാമ്പിനോടു സാമഗാനം ചൊല്ലുന്നപോലെയൊ നിഷ്ഫലമാണ്, നമ്മുടെ പിതൃമെഴുത്തിനോടു മര്യാദ പറയുന്നത്. ഈ മാതിരി ആഭാസമായ അധികപ്രസംഗത്തിനു കൈകണ്ട ഔഷധം എന്താണെന്ന് അറിവില്ലായ്കയാലല്ല അടങ്ങിപ്പാർക്കുന്നത്. അതിനുള്ള പ്രത്യുത്തരം, വറുഗീസിന്റെ മെത്രാപ്പോലീത്തായെപ്പോലുള്ള മുഷ്കരനായ ഒരു നായർക്കാണെങ്കിൽ തോന്നുന്നത്, ഒററ പ്രഹരത്തിനു വറുഗീസിനെ ദന്തവിഹീനനാക്കി വിടുകയൊ, വറുഗീസിന്റെ പുറത്ത് ഒന്നിനുതാഴെ തൊട്ടുതൊട്ടുള്ള തിരണ്ടിവാൽപ്രയോഗംകൊണ്ടുള്ള സമ്മർദ്ദനത്താൽ തഗീഗ്രിയച്ഛായപോലും ആ പ്രദേശത്തിലെങ്ങും കണികാണാനില്ലാതെ, പാപപരിഹാരത്തിനു രക്തസാക്ഷ്യം വഹിച്ച ഒരു പുതിയ പുണ്യവാളനാക്കിത്തീർക്കയൊ ചെയ്യണമെന്നായിരിക്കും. എന്നാൽ അങ്ങനെ അതിരുകടന്നുള്ള വിചാരഗതിക്കു കീഴടങ്ങാൻ ഞാൻ ഇപ്പോഴും സന്നദ്ധനല്ല. മി. വറുഗീസേ, മാപ്പിള, നായരെതൊടാതിരിക്കുന്നതൊ, നായർ മാപ്പിളയെ തൊടാതിരിക്കുന്നതൊ ഏതാണുനേര്. എന്റെകൂടെ പഠിച്ച പല ക്രിസ്ത്യാനികളും ഇപ്പോൾ നല്ല സ്ഥിതിയിലിരിക്കുന്നുണ്ട്. അവരോടുകൂടി ഒരു ബഞ്ചിലിരുന്നു പഠിച്ച ഞാനും എന്റെ കൂട്ടരും മാപ്പിളയെതൊട്ട ദോഷം നിമിത്തം പലദിവസം വെള്ളംകുടിക്കാൻ നിവൃത്തിയില്ലാതെ ദാഹം അടക്കി ജീവിച്ചിട്ടുണ്ട്. കുളിക്കാതെ ഉമിനീരിറക്കിയാൽ ജാതിഭ്രഷ്ടും പാപവും ഉണ്ടെന്നാണ് അന്നത്തെ വിശ്വാസം. ഇതാണു സത്യമെന്നു നിങ്ങൾ എന്റെ ആ ക്രിസ്ത്യൻ സ്നേഹിതന്മാരോടു ചോദിച്ചാൽ അവർ പറയും. എന്റെ ചെ

പ്പുകാലത്തുപോലും ഇതാണു നടപ്പെങ്കിൽ പൂർവ്വകാലത്തെ കഥ പറയാനുണ്ടോ. മി. വറുഗീസു പൊടിയരി നെടിയരിയാക്കുന്ന വിദ്യയാണു തുടങ്ങിയിരിക്കുന്നതു്. നായരെ തൊടാതിരുന്നാൽ പോരാ, നായർ ക്രിസ്ത്യാനികൾ വഴിമാറിക്കൊടുക്ക പതിവുണ്ടെന്നു സ്ഥാപിക്കുക്കൂടിവേണം. ഉയന്നജാതിക്കാരെന്നു വറുഗീസുക്കൂടി സമ്മതിക്കുന്ന നായന്മാരെ, തീണ്ടലുള്ള ക്രിസ്ത്യാനികൾ എത്ര അധികം ഉയന്നവരായിരിക്കണം. ക്രിസ്ത്യാനിയെക്കാൾ വലുതെന്നു സമ്മതിച്ചിട്ടുള്ള ബ്രാഹ്മണർപോലും നായന്മാരെ തീണ്ടലില്ലാതിരിക്കുന്ന മുറയ്ക്കു, ക്രിസ്ത്യാനി ബ്രാഹ്മണന്റേയും മീതെയാണെന്നുവേണം വിചാരിക്കാൻ. ക്രിസ്ത്യാനിയും നായരും അന്നു വളരെ അകന്നു സഞ്ചരിച്ചിട്ടുണ്ടെന്നുള്ളതു പരമാർത്ഥമാണു്. ക്രിസ്ത്യാനികൾ നായരെ തീണ്ടലുണ്ടായിട്ടോ, നായർ ക്രിസ്ത്യാനിയെ തീണ്ടലുണ്ടായിട്ടോ എന്നുള്ള ഭാഗം മാത്രമെ മി. വറുഗീസിനു മനസ്സിലാക്കിക്കൊടുക്കേണ്ടതുള്ളു. നായരെ ഒരുജാതിക്കും തീണ്ടലില്ലാത്തവണ്ണം, നായർ അത്ര ഉയന്നജാതിയെന്നു ചരിത്രവും അനുഭവവും സാക്ഷ്യംവഹിക്കുന്നതുകൊണ്ടു നസ്രാണിയെ, നായക്കൊരു തീണ്ടലുണ്ടായിരുന്നതെന്നു സ്പഷ്ടമാകുന്നു. പുലയൻ, പറയൻ, ഉള്ളാടൻ, മരയ്ക്കാൻ മുതലായ വൃത്തികെട്ട ജാതിക്കാർ മതപരിവൎത്തനം ചെയ്താണു ക്രിസ്ത്യാനികൾ ഉണ്ടായതെന്നു ഞാൻ മുമ്പേതന്നെ തെളിയിച്ചിട്ടുള്ളമുറയ്ക്കു, നായന്മാർക്കു തീണ്ടലുള്ള ആ ജാതിക്കാർ പള്ളിയിൽപോയി പേരുമാററി എന്നുള്ള കാരണംകൊണ്ടു് അവരുടെ തീണ്ടൽ പോയതായി അവർക്കു വിശ്വാസം ജനിക്കാതെയും, നായന്മാർ അവരുടെ പ്രാഭവംകൊണ്ടു് അതനുവദിച്ചുകൊടുക്കാതെയും ഇരുന്നിരുന്നു എന്നാം തന്നിമിത്തം ക്രിസ്തുമതം സ്വീകരിച്ചശേഷവും രണ്ടും മൂന്നും തലമുറകൾ തീണ്ടൽജാതിക്കാരായിത്തന്നെ ജീവിക്കേണ്ടിവന്നിട്ടുണ്ടെന്നും ഉള്ളതാണു് പരമാർത്ഥം. ക്രിസ്തുമതം സ്വീകരിച്ച എത്രയോ പുലയർ രണ്ടും മൂന്നും തലമുറ കഴിഞ്ഞിട്ടും ഇന്നും വഴിമാറിക്കൊടുക്കുന്നു എന്നുള്ളതിലേക്കു് എത്ര ദൃഷ്ടാന്തം വേണമെങ്കിലും കാണിച്ചുകൊടുക്കാവുന്നതാണു്. ക്രിസ്ത്യാനികൾക്കു വഴിയാട്ടം ഉണ്ടായിരുന്നപോലും. അവർക്കു പക്കിനോടു സംബന്ധപ്പെട്ട ആട്ടമല്ലാതെ മറെറാരാട്ടവും ഉണ്ടായിരുന്നില്ല. ഇക്കാലത്തുപോലും ശുചീകരണവിഷയത്തിൽ വേണ്ട നിർബന്ധമില്ലാത്ത ക്രിസ്ത്യാനികളുടെ അന്നത്തെ പൂർവ്വികന്മാർ അധഃകൃതവർഗ്ഗക്കാരിൽ പെട്ടവരായതുകൊണ്ടു വഴിയാട്ടത്തേയൊ വഴിമാററത്തെയൊ പററി ശങ്കിക്കേണ്ട ആവശ്യംതന്നെയില്ല. വഴിമാറിയില്ലെങ്കിൽ നായരെ കൊല്ലാൻ ക്രിസ്ത്യാനിക്കു് അധികാരമുണ്ടെന്നും മററും വറുഗീസ്, ശിഖണ്ഡിയെപ്പോലെ നാം സക

സ്ഥാനത്തുനിന്ന്, നിർല്ലജ്ജനായി കുത്തിക്കുറിച്ചിട്ടുള്ള ഭാഗങ്ങൾക്കു മറുപടി എഴുതുന്നതുതന്നെ എനിക്കു അവമാനമാകുന്നു. ഒരു നൂററാണ്ടിനുമുമ്പു പറവൂർ രാജാവു, നായന്മാർക്കു ക്രിസ്ത്യൻപദവി ഉണ്ടാക്കിക്കൊടുക്കാൻ ശ്രമിച്ചതും, ക്രിസ്ത്യാനികളുടെ യുദ്ധസംരംഭം കണ്ടു ഭയന്നു അതു വേണ്ടെന്നു വച്ചതുംകൊണ്ടു നായന്മാർക്കു ഇന്നു ക്രിസ്ത്യാനിയെപ്പോലെ അല്ലാതെ ജീവിക്കാൻ സാധിച്ചു. അങ്ങനെ അന്നു ഭേദഗതി ഒന്നുംകൂടാതെ മുമ്പോട്ടുപോന്നിട്ടുള്ള നായർസമുദായവും ക്രിസ്തുസമുദായവും ഇന്നു ആഭിജാത്യത്തിലും, ജാത്യൗൽകൃഷ്ട്യത്തിലും, ഏതുനിലയിലിരിക്കുന്നു? ഇന്നത്തെ നിലയിൽ അല്പംകൂടി മെച്ചം അന്നു നായർക്കുണ്ടായിരുന്നിരിക്കുമല്ലോ. അതുകൊണ്ടു അന്നു വഴിമാറിക്കൊടുത്തിട്ടുള്ളതു നായരല്ല; ക്രിസ്ത്യാനിതന്നെയാണ്.

വറുഗീസിന്റെ അടുത്ത ചില പ്രമാണങ്ങളെപ്പററിയും അല്പം ചിലതു പറയേണ്ടിയിരിക്കുന്നതുകൊണ്ടു ഇതിനെ ഈ വിധത്തിൽ ഇവിടെ സമാപിപ്പിക്കയേ നിവൃത്തിയുള്ളൂ.

ബി. അക്കപ്രമാണങ്ങൾ പലതാണ്. വായനക്കാർക്കു മി. വറുഗീസിനെ വിശ്വാസമില്ലെങ്കിൽ അദ്ദേഹം പറയുന്ന "സാംബൊയസ്സിന്റെ എഴുത്തുകൾക്കുള്ള ഹൗവിന്റെ മറുപടിയുടെ ൧൭൯-ാംവശത്തു നോക്കിക്കൊള്ളണം. ആ മറുപടിയിൽ പറഞ്ഞിട്ടുണ്ടു്, ൧൦൦-ൽ ചില്വാനം വർഷങ്ങൾക്കുമുമ്പു പെരുമ്പടപ്പിനു് അൻപതിനായിരം സുറിയാനി യോധാക്കൾ ഉണ്ടായിരുന്നു എന്നു്, എന്നാൽ അന്നു കൊച്ചീരാജ്യത്തു ക്രിസ്ത്യാനികളുടെ സംഖ്യ ആബാലവൃദ്ധം കണക്കാക്കിയാൽ തന്നെയും അൻപതിനായിരം ഇല്ലായിരുന്നു എന്നു ബോദ്ധ്യപ്പെടുത്താൻ ഒരു പ്രയാസവുമില്ല. കൊച്ചിയിലെ കഴിഞ്ഞ കാനേഷുമാരിക്കണക്കുപ്രകാരം ൧൩൨൮൬൮ ക്രിസ്ത്യാനികളാണുള്ളതു്. അതിനുമുമ്പുള്ള കണക്കിൻപ്രകാരം ൧൩൩൩൦൫ ആണ്. പത്തുകൊല്ലംകൊണ്ടു ൧൫ൽ ശതമാനം വർദ്ധനയുണ്ടായിട്ടുണ്ടെന്നു കാണാം. ഈ ന്യായപ്രകാരം ൧൦ ദശകത്തിനു മുമ്പിൽ ൨൫൦൦൦ ക്രിസ്ത്യാനികളെ ആകെ കൊച്ചിയിലുണ്ടായിരിക്കാൻ ഇടയുള്ളൂ. എന്നാൽ ഇപ്പോഴത്തെപ്പോലെ മതപരിവർത്തനജോലി അത്ര ശക്തിയായും പരിഷ്കാരമായും അന്നു നടന്നിട്ടില്ലാത്തതുകൊണ്ടു് ഈ ശതമാനത്തിലും കുറച്ചു ക്രിസ്ത്യാനികളെ അന്നുണ്ടായിരിക്കാൻ ന്യായമുള്ളൂ. അങ്ങനെയാണെങ്കിലും ഹൗവ്വിന്റെ മറുപടിയിൽ മറിച്ചു പറഞ്ഞിട്ടുണ്ടെങ്കിൽ എന്തുചെയ്യും.

ത്തിന്റെ പേരിൽ കേസെടുക്കാൻ ഇടയുള്ളതായും അറിയുന്നു. ഒരു ഗവർമ്മെൽറിന്റെ മാനം എത്ര ശ്രദ്ധയോടുകൂടിയാണു സൂക്ഷിക്കുന്നതെന്ന് ഇതുകൊണ്ടു മനസ്സിലാക്കാൻ കഴിയുന്നതാണ്. തന്റെ രാജ്യത്തേയും പൂർവികന്മാരെയും പററി അത്യധികം സ്നേഹബഹുമാനങ്ങളുള്ള സത്യസന്ധയായ മഹാറാണി റീജൻറു തിരുമനസ്സുകൊണ്ട്, അവിടുത്തെ മഹനീയരായ മാതുലന്മാരെയും മാതാക്കളേയും, അവരുടെ വിശ്വസ്ഥന്മാരും രാജ്യഭക്തന്മാരുമായ ഉദ്യോഗസ്ഥന്മാരെയും പററി, ഏററവും അപമാനകരമായ കാര്യങ്ങളെ, ഉണ്ടാക്കിപ്പറയുന്ന വറുഗീസിനെ നല്ല പാഠം പഠിപ്പിക്കാൻ ഇന്നത്തെ ഗവർമ്മെൻറു തുനിയുന്നില്ലെങ്കിൽ; രാജ്യത്തിൽ സമാധാനം നിലനില്പാൻ പ്രയാസമാകുന്നു.

പേഷ്കാർ ശങ്കുണ്ണിമേനോൻ ചാലിൽപള്ളിക്കാര്യത്തിൽ തികച്ചും വിരോധിയായിരുന്നു എന്നും, പല നായർപ്രമാണികളെക്കൊണ്ടു ശുപാർശ ചെയ്യിച്ചിട്ടും, വരാപ്പുഴ ബിഷപ്പിനെക്കൊണ്ടു പറയിച്ചിട്ടും പ്രയോജനമുണ്ടായില്ലെന്നും മി. വറുഗീസ് പറയുന്നു. "സാധുക്കൾ, ക്രിസ്ത്യാനികൾ എന്തുചെയ്യുന്നു" എന്നു വറുഗീസു വ്യസനിക്കയും ചെയ്യുന്നു.

ചേർത്തലക്കാരായ കത്തോലിക്ക ക്രിസ്ത്യാനികൾ ഒരു ദിവസം രാവിലെ നിരണത്തു പള്ളിയുടെ മേൽത്തട്ടിലെത്തി മാത്യൂസ് അത്താനാസ്യോസിനെ കണ്ടു ചാലിൽപള്ളിക്കാര്യത്തെപ്പററിയുള്ള സങ്കടം ഏററവും മനോവേദനയോടുകൂടി ഉണർത്തിച്ചു. 'തന്നാൽ അസാദ്ധ്യമെന്നു സാധാരണ മട്ടിൽ പറഞ്ഞിട്ട്. ഒന്നു പരീക്ഷിച്ചു നോക്കാൻ തീർച്ചപ്പെടുത്തി. "ശരി. നാം ശങ്കുണ്ണിമേനവനെ കാണേണം. നിങ്ങളുടെ കാര്യങ്ങളെപ്പററി പറയുന്നതായിരിക്കും. പൊയ്ക്കൊള്ളണം." എന്നു പറഞ്ഞ് അവരെ അയച്ചിട്ട് "അഞ്ചാം ദിവസം ചൊവ്വാഴ്ച നാലുമണിക്കു സിമ്മനാരി വലിയ ബോട്ടിൽ മാർമാത്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ പരിവാരങ്ങളിൽ ചിലരോടൊരുമിച്ച് ചേർത്തലയ്ക്കു പുറപ്പെട്ടു. ബോട്ടിലേക്കു തൃക്കാൽവച്ചതോടെ കല്പിച്ചു ചോദിച്ചു."—

"ബാപ്പു"

"സാഹേബ്ബ്"

"കരിങ്കല്ലും കയറും"

"തയ്യാർ"

വ്യാഴാഴ്ച രാവിലെ ഏഴുമണിസമയം മെത്രാപ്പോലീത്തായുടെ പ്രധാന കാര്യസ്ഥൻ, മുത്തുക്കുറുപ്പനോടൊരുമിച്ച് ശങ്കുണ്ണിമേനോ

ന്റെ ഗൃഹത്തിലെത്തി മെത്രാപ്പോലീത്താ അവർകളുടെ ബോട്ട്,
കടവിൽ അടുത്തിരിക്കുന്നു എന്നും, തമ്മിൽ കണ്ട് ഏതോ ചില
രഹസ്യകാര്യങ്ങളെ സംബന്ധിച്ച് "സംഭാഷിച്ചാൽ" കൊള്ളാമെ
ന്നു തിരുമനസ്സുകൊണ്ട് ആഗ്രഹിക്കുന്നുവെന്നും അറിയിച്ചു,

മെത്രാപ്പോലീത്തന്മാർ, ഒഴിച്ചുകൂടാൻ പാടില്ലാത്ത ചില
വൈദികകർമ്മങ്ങൾക്കായിട്ടല്ലാതെ ഗൃഹങ്ങളിൽ പോകാറുപതി
വില്ലെന്നു മി: മേനോന് അറിയാമായിരുന്നതുകൊണ്ട്, അദ്ദേഹം ഉട
നെ ബോട്ടുകടവിലേക്കു പുറപ്പെട്ടു എന്നും. കടവിലെത്തിയപ്പോൾ
മെത്രാപ്പോലീത്താ എന്തൊ ഒരു അസുഖമട്ടിൽ സൂര്യപടച്ചാവട്ട
ചാരിയിരിക്കുന്നതായി കിളിവാതിലിലൂടെ കണ്ടു എന്നും, അക
ത്തേക്കു കടന്ന് മെത്രാപ്പോലീത്തായെ അഭിവാദനം ചെയ്തശേഷം,
കല്പനപ്രകാരം അവിടെ ഇരുന്നു എന്നും മി: വറുഗീസ് എഴുതിയി
രിക്കുന്ന ഭാഗം വായിക്കുമ്പോൾ, തിരുവിതാംകൂർ മഹാരാജാവി
ന്റെ എഴുന്നെള്ളത്തിന്റെ സ്ഥിതിഗതികളെല്ലാം നമ്മുടെ മന
സ്സിൽകൂടി പായുന്നു. പണ്ടത്തെ ഒരു ദിവാൻപേഷ്കാരുടെ പദ
വി, പറഞ്ഞുകേൾക്കുമ്പോൾ തന്നെ നാം പരിഭ്രമിച്ചുപോകും അ
ത്രയ്ക്കു പ്രതാപമാണ് അന്നദ്ദ്യോഗസ്ഥന്മാർക്ക്. മിക്കവാറും ദി
വാൻജിക്കു തുല്യപദവിയാണു ദിവാൻപേഷ്കാരന്മാർക്കുള്ളതു്. നാ
ട്ടിലെ മഹാപ്രമാണികൾപോലും ഒരു പേഷ്കാരെ കാണാൻ സമയം
കിട്ടുന്നതു വളരെ അപൂർവ്വമാണ്. അങ്ങനെയിരിക്കുമ്പോഴാണ്,
ഒരു നാട്ടുമെത്രാനെ കാണാൻ ദിവാൻപേഷ്കാർ അങ്ങോട്ടു ചെല്ലു
ന്നതു്! താൻ സ്വമനസ്സാലെ ചെല്ലുകയാണെങ്കിലും വേണ്ടില്ല,
കടവിൽ വന്നു കിടന്നുംകൊണ്ട് ആളയച്ചിട്ടു ചെല്ലുക ഒരു സ്ഥി
തിയിലും പൌരുഷത്തിലും ഇരിക്കുന്ന ഒരു സാധാരണൻപോലും
ചെയ്യാത്ത ഒരു കാര്യമാണ്. ചേർത്തല ഡിവിഷൻ ദിവാൻപേ
ഷ്കാർ ചെയ്യുന്നതു്. പേഷ്കാരന്മാരിൽ തന്നെയും, കാര്യവിവരം
കൊണ്ടും. അതിസാമർത്ഥ്യംകൊണ്ടും, പ്രതാപശക്തികൊണ്ടും പേ
രെടുത്ത ശങ്കുണ്ണിമേനോൻ, മെത്രാനെ കാണാൻ ബോട്ടുകടവിൽ
ചെല്ലുന്നതു്. ഈ മെത്രാനെക്കാൾ അത്യന്തപ്രഭാവനായ ഒരു മെ
ത്രാൻസത്തിനെ' ഈ മെത്രാൻ തനിച്ചല്ല, അന്നുള്ള എല്ലാ മെത്രാ
ന്മാരും കൂടിയൊ സൃഷ്ടിച്ചാൽതന്നെയും, അതു സാദ്ധ്യമല്ലെന്നു' ശം
കുണ്ണിമേനോനെ കേട്ടറിഞ്ഞവർക്കുപോലുമറിയാം. മെത്രാന്മാർ
വൈദികകർമ്മത്തിനായിട്ടല്ലാതെ വീട്ടിൽ പോകയില്ലെന്നാണു' വറു
ഗീസ് പറയുന്നതു്. മെത്രാൻ വീട്ടിൽചെന്നു നടത്തുന്ന വൈദി
കകർമ്മം ക്രിസ്ത്യൻഭവനങ്ങളിൽ മാത്രമേ നടക്കുകയുള്ളു എന്നുള്ളതു
കൊണ്ട്, മി: ശംകുണ്ണിമേനോന്റെ വീട്ടിൽ ചെല്ലാൻ ഇടയില്ലെ

ന്നു നാം ധരിച്ചുകൊള്ളണമെന്നുംകൂടിയാണു ലേഖകന്റെ അഭി
പ്രായം. മെത്രാന്റെ കല്പനപ്രകാരം ചെന്നെത്തിയ പേഷ്കാർ,
കിളിവാതിലിലൂടെ സൂക്ഷ്മപ്പെട്ടുനോക്കീട്ടു ചാരിയിരിക്കുന്ന മെത്രാനെ ക
ണ്ടപ്പോൾ, അങ്ങനെയൊരു കാഴ്ച അതുവരെ കണ്ടിട്ടില്ലാത്ത അദ്ദേ
ഹത്തിന്റെ കണ്ണു കുളുൎത്തുകാണണം. 'കിളിവാതല്' എന്നും 'സൂ
ക്ഷ്മപ്പെട്ടുനോക്കീട്ട' എന്നും മററും കേട്ടാൽ ശങ്കുണ്ണിമേനോനെപ്പോലെ
യുള്ളവരും അമ്പരക്കമെന്നാണ് സാധുവറുഗീസിന്റെ വിചാരം.
മെത്രാപ്പോലീത്തായുടെ പദവികളുവേണ്ടി പേഷ്കാർ കടവിൽ ചെ
ന്നാലും പോരാ; പറയാതെ വലിഞ്ഞു അകത്തു കേറുകയും വേ
ണം, അങ്ങോട്ടു കേറി തൊഴുകയും കല്പനപ്രകാരം ഇരിക്കുകയും
വേണം. രാജാരാമരായർ, കോട്ടയം പേഷ്കാരായിരിക്കുന്ന കാല
ത്തു് അന്നത്തെ മെത്രാപ്പോലീത്താ (പുലിക്കോട്ടു മെത്രാനാണെന്നു
തോന്നുന്നു) പേഷ്കാരെ കാണാൻ അദ്ദേഹം താമസിക്കുന്ന സ്ഥല
ത്തു് വണ്ടിയിൽ ചെന്നു നില്ക്കുന്നതായി ഞാൻതന്നെ കണ്ടിട്ടുണ്ട്.
വേറെ പല മെത്രാന്മാരും പല ഉദ്യോഗസ്ഥന്മാരെയും കാണാൻ
പോകുന്നതും കണ്ടിട്ടുണ്ട്. ഇന്നുള്ള മെത്രാന്മാർ അങ്ങനെ പോ
യിട്ടുണ്ടെന്നും മേലാൽ പോകുമെന്നും അവർ സമ്മതിക്കുന്നതാണ്.
അങ്ങനെയെല്ലാം ഇരിക്കുമ്പോൾ ആണ് ഇതിനെക്കാൾ കൂടിയ
പ്രതാപത്തോടു കൂടിയ അന്നത്തെ കാലത്തു പേഷ്കാർക്ക് ആളയ
യ്ക്കുന്നതും അദ്ദേഹം ചെല്ലുന്നതും. ഇപ്പോൾ ഉദ്യോഗസ്ഥന്മാരുടെ
പ്രാഭവം കുറഞ്ഞും മെത്രാന്മാരുടെ പ്രാഭവം വർദ്ധിച്ചും വരുന്ന കാ
ലമാണ്. എന്തെങ്കിലും ഒരു മെത്രാന് അദ്ദേഹത്തിന്റെ ഭവന
ത്തിൽ ഇരുന്നുതന്നെയായാലും, ഒരു പേഷ്കാരെ വിളിച്ചുവരുത്തി
ക്കാണാമെന്നു ധൈൎയ്യമുണ്ടെങ്കിൽ ഒന്നു പറയട്ടെ. പിന്നെ വേ
ണ്ട പടികൾ ചെന്നുനിന്ന് ആളയച്ചു വരുത്തിക്കാണണം. അ
ങ്ങനെ വിളിക്കാൻ തന്റേടമുള്ള ഒരു മെത്രാനും, വിളിച്ചാൽ അ
തിനു തക്ക സമ്മാനം കൊടുത്തു പറഞ്ഞയയ്ക്കാതെ ചെന്നെത്തുന്ന
ഒരു പേഷ്കാരും ഈ രാജ്യത്തു് ഇതുവരെ ഉണ്ടായിട്ടില്ല; ഇനി
ഉണ്ടാകുന്നതുമല്ല.

മെത്രാനും ശങ്കുണ്ണിമേനോനുമായുള്ള സംഭാഷണം സഹിച്ചി
രുന്നുകേൾക്കാൻ വായനക്കാൎക്കു ധൈൎയ്യമുണ്ടാകയില്ലെങ്കിലും, അ
തിനെ ആവശ്യത്തിനുതക്കവണ്ണം കേൾപ്പിക്കാതിരിക്കാൻ നിവൃ
ത്തിയില്ലല്ലോ.

“ശങ്കുണ്ണി—എന്താണ് തിരുമനസ്സിലേക്ക് ഒരാലസ്യത്തി
ന്റെ മട്ടുകാണുന്നതു്.”

ഒരു പേഷ്കാർ ഒരു മെത്രാനെ 'തിരുമനസ്സിലെ' വിളിക്കയും

'ആലസ്യം' അന്വേഷിക്കയും ചെയ്യുമെന്ന് ഒരു പ്രാണിയും വിശ്വസിക്കയില്ല. ഒരു മെത്രാനെ മെത്രാനെന്നുവിളിക്കാനും ആദ്ദേഹത്തിനുവരുന്ന സുഖക്കേടിനു 'ദീനമെന്നു പറയാനും അല്ലാതെ ഒരു ഹിന്ദുവും ഇതുവരെ തയ്യാറായിട്ടില്ല. വറുഗീസ് ഇതുപോലെ ന്യായഗ്രന്ഥമെഴുതിയാലും അവർ അതിന് ഒരുകാലത്തും തയ്യാറാകയുമില്ല. മെത്രാനു മാപ്പിളയുടെ മേലല്ലാതെ മററുള്ളവരുടെ പേരിലും അധികാരമുണ്ടെന്നു വരുത്താനാണ് ഈ പണിയെല്ലാം കഴിക്കുന്നത്. 'തിരുമനസ്സും' 'കല്പനയും' 'ആലസ്യവും' കൈവെറുതേണ്ടകുന്ന ഹിന്ദുവിൻെറ പിടലിക്കെന്തിന് ഉരുട്ടിക്കേററുന്നു. മെത്രാൻ എഴുന്നെള്ളാതെ നടന്നുവരികയും, കല്പിക്കാതെ, പറകയും ആലസ്യംകൂടാതെ ദീനം സ്വീകരിക്കയും ചെയ്യുന്നതാണ വാസ്തവത്തിൽ ഭംഗി, ഉള്ള 'തിരുമനസ്സും' എഴുന്നെള്ളത്തും പോയിവരുന്ന ഇക്കാലത്ത് ഇല്ലാത്ത എഴുന്നെള്ളത്തുണ്ടാക്കാൻ ശ്രമിക്കുന്നതു തെററാണ്.

"മെത്രാ—വിശേഷിച്ചൊന്നുമില്ല. കായലിൻെറ പടിഞ്ഞാറെക്കരെയോടുസമീപിച്ചതോടെ ഒരു വല്ലാത്ത ദുർഗ്ഗന്ധം സഹിക്കേണ്ടിവന്നതിനാൽ അല്പമായിട്ടൊരു തലവേദനയുണ്ടെന്നുമാത്രം. മേനവൻ രാപകലിതു സഹിച്ച് ഇവിടെ താമസിക്കുന്നത് എങ്ങിനെയാണെന്നു നാം അത്ഭുതപ്പെടുന്നു. (സ്രാങ്കിനോടായിട്ട്) ക്ഷണം ബോട്ടു കായലിലേക്കു നീക്കൂ. അല്പമെങ്കിലും ശുദ്ധവായു കിട്ടട്ടേ" പോഷ്ക്കാരെക്കൊണ്ടു മെത്രാനെ തിരുമനസ്സ് വിളിപ്പിച്ചതിനേക്കാൾ മഹാപരാധമാണ്. മെത്രാനെക്കൊണ്ടു പോഷ്ക്കാരെ 'മേനോനെ' വിളിപ്പിച്ചത്. അങ്ങിനെ വിളിച്ചിരുന്നു എങ്കിൽ, സ്രാങ്കിനെക്കൊണ്ടു ബോട്ടുവലിപ്പിക്കുന്നതിനെക്കാൾ മുമ്പ്, ശങ്കുണ്ണിമേനോൻെറ ഭൃത്യന്മാരുടെ പ്രഹരമേററു മെത്രാൻ ശ്വാസം വലിക്കുമായിരുന്നു. തൊണ്ടഴുകിയാൽ നാററമുണ്ടെന്നോ, തൊണ്ടഴുകുന്ന ദേശമാണ് ചേർത്തലയെന്നോ മെത്രാൻ ശങ്കുണ്ണിമേനോനോടു ചോദിച്ചു മനസ്സിലാക്കുന്നതും, ഏററവും ശുചിയോടുകൂടി ജീവിച്ച ആദ്ദേഹത്തെയും അതിശയിക്കുന്ന ശുചി മെത്രാനുണ്ടെന്നു വരുത്തിവയ്ക്കുന്നതും സ്വാഭാവികനീതിക്കു പററാത്തതാണ്. മെത്രാൻ സംസാരിക്കുന്നതിനിടയിൽ തന്നെ ആഞ്ഞുവലിക്കാനായിട്ടും ആജ്ഞാപിക്കുന്നു. ബോട്ടു വെള്ളെണ്ണക്കടന്നു നടുക്കായലിലെത്തി. മെത്രാൻെറ തലവേദനയെല്ലാം പോയി നിവന്നിരുന്നു. ശങ്കുണ്ണിമേനോൻെറ മുഖത്തുനോക്കി "വാത്സല്യമുൾമന്ദഹാസം ചൊരിഞ്ഞുകൊണ്ട്" മെത്രാൻ ശാന്തസ്വരത്തിൽ പറഞ്ഞു

"നമുക്ക് ഏററവും ഉപദ്രവകരമായിത്തീരാവുന്ന ഒരു സംഗ

തിയിൽ മിസ്റ്റർ മേനവന്റെ സഹായം അത്യന്താപേക്ഷിതമാക
യാൽ നാമുടെ യാത്ര അല്പം തിടുക്കമായിട്ടാണു്. മി: മേനവന്റെ
സഹായം ഒന്നുകൊണ്ടേ കാൎയ്യം ഗുണകരമായി കലാശിക്കൂ."

കാൎയ്യം എന്താണെന്നു ശങ്കുണ്ണിമേനോൻ ചോദിച്ചപ്പോൾ കു
റുപ്പംപടിപള്ളിവികാരിയും ഇടവകയിലെ ഒരു വീടൊഴിച്ചുള്ള ബാ
ക്കി വീട്ടുകാരും മെത്രാന്റെ വരുതി അനുസരിക്കുന്നില്ലെന്നും കത്ത
നാർ പണക്കാരനാണെന്നും, തന്റെ ആൾക്കാരനായി അവിടുള്ള
കത്തനാൎക്കു് ഒന്നും കൊടുക്കുന്നില്ലെന്നും, അതുകൊണ്ടു് ആ കത്ത
നാരോടു് ഹർജിവാങ്ങിയുംകൊണ്ടു മൂന്നാലുവൎഷത്തേയ്ക്കു പള്ളി പൂ
ട്ടിയിടണമെന്നും ആവശ്യപ്പെട്ടു പെട്ടെന്നു മറുപടിപറയാൻ സാ
ദ്ധ്യമല്ലെന്നു പേഷ്കാർ പറഞ്ഞപ്പോൾ. കുറച്ചുനാൾ പള്ളി പൂട്ടിയി
ട്ടാൽ വഴക്കുകൾ തീരുമെങ്കിൽ അതിനെന്താണു വൈഷമ്യമെന്നു
മെത്രാൻ ചോദിക്കുന്നു. ഇടവകയിൽ വഴക്കൊന്നുമില്ലെന്നു പേ
ഷ്കാരും, വികാരിയുൾപ്പെടെ പത്തെണ്ണൂറു വീട്ടുകാർനിമിത്തം ഒരു
പട്ടക്കാരൻ കഷ്ടപ്പെടുന്നതുകൊണ്ടു വഴക്കുണ്ടെന്നു മെത്രാനും, പ
ള്ളിപൂട്ടിയാൽ എണ്ണൂറു വീട്ടുകാരുടെ കൎമ്മങ്ങൾ എങ്ങനെ നടക്കു
മെന്നു പേഷ്കാരും, കുറുപ്പംപടി പള്ളി പണിയിക്കുന്നതിനുമുമ്പു് എ
ങ്ങനെ നടന്നോ അതുപോലെ നടക്കട്ടെ എന്നു മെത്രാനും, ഒന്നോ
രണ്ടോ വീട്ടുകാൎക്കുവേണ്ടി അങ്ങനെ ചെയ്യുന്നതു് അന്യായവും ഈ
ശ്വരകോപത്തിനു കാരണവും ആണെന്നു പേഷ്കാരുംതമ്മിൽ വാ
ദിക്കുന്നു.

മെത്രാന്റെ മട്ടുമാറുന്നു "മിസ്റ്റർ മേനോൻ ഇപ്പോൾ ന
മ്മോടു ന്യായമൊന്നും പറയാൻ ഉദ്യമിക്കേണ്ടാ അതൊക്കെ ഒരുവ
ഴിക്കു കിടക്കും ഇപ്പോൾ ഏതുവിധത്തിലെങ്കിലും നമ്മുടെ കാൎയ്യം
സാധിക്കയെന്നുള്ളതാണു് ആവശ്യം."

ശങ്കുണ്ണി—"രണ്ടു വീട്ടുകാൎക്കുവേണ്ടി എണ്ണൂററിച്ചില്വാനം
വീട്ടുകാരുടെ വൈദികകൎമ്മങ്ങൾ ന്യായരഹിതമായി മുട്ടിക്കുന്നതുനി
മിത്തം വന്നുകൂടാവുന്ന ഈശ്വരകോപം എന്റെ തലയിൽ ഇരുന്നു
കൊള്ളട്ടെ എന്നാണോ അവിടുന്നു വിചാരിക്കുന്നതു്."

മെത്രാ—"ശരി—മി. മേനവൻ! രണ്ടോരണ്ടു വീട്ടുകാൎക്കുവേ
ണ്ടി എണ്ണൂററിച്ചില്വാനം വീട്ടുകാരുടെ ആത്മീയകൎമ്മങ്ങൾ മുടക്കു
ന്നതിൽ ഈശ്വരകോപത്തെ ഭയപ്പെടുന്ന നിങ്ങൾക്കു്, ഒരൊററ
വീട്ടുകാൎക്കുവേണ്ടി പത്തായിരം ജനങ്ങളുടെ വൈദികകൎമ്മങ്ങൾക്കു
തടസ്സമുണ്ടാക്കാൻ ചങ്കുറപ്പുണ്ടായതു്, ആ ഈശ്വരകോപം ശരി

ക്ക് ഏററവുംകൊള്ളാവുന്ന തക്കതലക്കെട്ടിയുണ്ടായിട്ടായിരിക്കുമല്ലോ. അ
ങ്ങനെയല്ലേ മി: മേനവൻ!"

കരടകനെപ്പോലെ സമൎത്ഥനായ മെത്രാപ്പോലീത്താ മേൽവി
വരിച്ച ഉപകഥകൊണ്ട് ശങ്കുണ്ണിമേനോനെ എലിക്കണിയിൽ കുടു
ക്കി പിടികൂടിയെന്നും, അദ്ദേഹത്തിന്റെ തലയിൽ ഒരെടിയേററ
ലക്ഷണമുണ്ടായിയെന്നും, മുഖം ചുളിച്ചു വിളറിയെന്നും ആത്മാഭി
മാനത്തെ രക്ഷിക്കാൻ മാൎഗ്ഗമില്ലാതെ കുഴങ്ങിയെന്നും വറുഗീസ്
പറഞ്ഞു സുഖിക്കുന്നു. ബോട്ടു വേമ്പനാട്ടുകായലിന്റെ മദ്ധ്യത്തി
ലുമായിപ്പോലും. "ബോട്ടുനിറുത്തി നംങ്കൂരമിടട്ടെ" എന്നു മെത്രാ
പ്പോലീത്താ ആജ്ഞാപിച്ചു. ബോട്ടു നിന്നു. ഇനിയത്തെ സംഭാ
ഷണം അതുപോലെതന്നെ പകൎത്തിയേക്കാം. എങ്കിലേ അതി
ന്റെ ഗൌരവം വായനക്കാൎക്കു മനസ്സിലാകയുള്ളൂ.

"ശങ്കുണ്ണി — എന്തിനെപ്പററിയൊ അവിടുന്നു തെററിദ്ധരിച്ചി
രിക്കുന്നു എന്നു തോന്നുന്നു.

മെത്രാ — എന്താണു പറഞ്ഞതു മി: മേനവൻ! തെററിദ്ധരി
ച്ചിരിക്കുന്നുവെന്നോ? ആർ, നാംമോ നിങ്ങളോ ചേൎത്തലചാ
ലിൽക്കാരായ റോമൻകത്തോലിക്ക ക്രിസ്ത്യാനികളുടെ കാൎയ്യമാണെ
ങ്കിൽ തെററിദ്ധരിച്ചിട്ടുള്ളതു മി: മേനവനല്ല, നാമാണെന്നുതന്നെ
വേണം സങ്കല്പിക്കാൻ. അത്തരം സങ്കല്പം മി: മേനവനു തെല്ലൊ
രു ആശ്വാസകരമായിരിക്കും.

ശങ്കുണ്ണി — ആ കാൎയ്യം തന്നെയും അവിടുന്നു തെററിദ്ധരിച്ചി
രിക്കയാണ്. സംശയമില്ല.

മെത്രാ — നമുക്കുമാത്രമേ തെററിദ്ധാരണയുള്ളുവോ? അതോ
മി: മേനോന്റെ സംബന്ധത്തിൽപെട്ട ആ ഒരൊററ നായർവീ
ടൊഴിച്ച് ആ പ്രദേശത്തുള്ള യോഗ്യന്മാരും പ്രബലന്മാരുമായ നാ
യന്മാരെല്ലാവരും തന്നെ തെററിദ്ധരിച്ചിരിക്കയാണെന്നു വരുമോ?
എന്തുപറയുന്നു പേഷ്കാർ!

ശങ്കുണ്ണി — ചാലിൽ പള്ളിവയ്ക്കുന്ന കാൎയ്യത്തിൽ ഞാൻ വി
രോധിയാണെന്നും ഞാൻ ആരുടേയോ പക്ഷം പിടിച്ചിരിക്കയാ
ണെന്നും തിരുമനസ്സുകൊണ്ടു തെററിദ്ധരിച്ചുതന്നെയാണ് കല്പിക്കു
ന്നതു്.

മെത്രാ — തെററിദ്ധരിച്ചല്ല ഇതുവരയ്ക്കുള്ള സൎവ്വസംഗതികളും
വിശേഷിച്ചു പേഷ്കാരുടെ ചില പൊടിക്കൈകളും നാം ശരിക്കറി
ഞ്ഞിരിക്കയാണെന്നു മി: മേനവൻ മനസ്സിലാക്കിയാൽ കൊള്ളാം.

ഒരൊററ ബന്ധുവിനുവേണ്ടി അനേകം ജനങ്ങളെ കഷ്ടപ്പെടുത്തുകയും വേദനപ്പെടുത്തുകയും ചെയ്യുന്ന നിങ്ങളാണൊ സർവ്വശക്തനായ ഈശ്വരന്റെ കണ്ണുപൊത്തിക്കൊണ്ടു നമ്മുടെ മുമ്പിൽ ജാലവിദ്യ കാട്ടുന്നതു. പള്ളിക്കായി അപേക്ഷ കൊടുത്തശേഷം ഇക്കഴിഞ്ഞ മൂന്നുവൎഷങ്ങളായി നിങ്ങളുടെ പിറകെ കാലിൽ മരുന്നുംതേച്ച് നടന്നു കഷ്ടപ്പെട്ടതും പോരാ, അഞ്ചും ആറും മൈൽ ദൂരം ശവം ചുമന്ന് ഉളുക്കിപൊട്ടുന്ന ആ പാവങ്ങളുടെ കാൎയ്യത്തിൽ നിങ്ങൾനിർദ്ദോഷിയാണെന്നു പറവാൻകൂടി ഭാവമുണ്ടു്. അല്ലേ."

ശങ്കുണ്ണിമേനോനെ ഇതിലധികം നിസ്സാരനാക്കാനുണ്ടോ; മെത്രാപ്പോലീത്താ ഇതിലധികം വലുതാകാനുമുണ്ടോ? "എന്തുപറയുന്നുപേഷ്കാർ" എന്നും മററുമുള്ള ചോദ്യങ്ങളും "കല്പന" പറഞ്ഞുംകൊണ്ടുള്ള അദ്ദേഹത്തിന്റെ നില്പും ഓൎമ്മിക്കുമ്പോൾ വറഗീസിന്റെ തൊലിക്കട്ടപ്പം പേഴിന്റേയും പോക്കിന്റേയും തൊലിയേയും ജയിക്കുമെന്നുതന്നെ സമ്മതിക്കേണ്ടിയിരിക്കുന്നു. "എന്തു പറയുന്നു പേഷ്കാർ!" എന്നുള്ള ഗൌരവചോദ്യം ആ മെത്രാന്റെ മുഖത്തുനിന്നു് അന്നു പുറപ്പെട്ടിട്ടുണ്ടെങ്കിൽ, അതുകേട്ട് അരനിമിഷം സഹിക്കാൻ സാദ്ധ്യമല്ലാത്ത പുരുഷകേസരിയായ ശങ്കുണ്ണിമേനോന്റെ ചെരിപ്പു പാദത്തിൽ നിന്നും തന്നിയെ ഇളകി. മെത്രാപ്പോലീത്തായുടെ ഗണ്ഡമണ്ഡലത്തിൽ മുന്നാലുപ്രാവശ്യം ആഞ്ഞാഞ്ഞു അൎച്ചന ചെയ്തിരിക്കുമെന്നും, തന്മൂലം അദ്ദേഹത്തിന്റെ കവിൾത്തടത്തിനു് പൂൎവ്വാധികം പുഷ്ടി ഉണ്ടായിക്കാണുമെന്നും ഞാൻ ഉറപ്പു പറയുന്നു.

"മാർമാത്യൂസ് അത്താനാസ്യോസിന്റെ കടക്കണ്ണുകളിലെ രക്തസിരാപടലങ്ങളിലൂടെ ഒരു തീമിന്നൽപിണർ കുറുത്തുതുറിച്ച് വജ്രശകലാസ്ത്രസഹസ്രങ്ങൾ തുരുതുരെ ചൊരിവാൻ വിജൃംഭിച്ചു നില്ക്കുന്ന കൃഷ്ണമണിഗോളത്തേയും അതിലംഘിച്ച് കടൽകോണുകളിലേയ്ക്കു പാഞ്ഞു രൂക്ഷമെങ്കിൽ രൂക്ഷതയ്ക്കും, ഗംഭീരതയെങ്കിൽ ഗാംഭീൎയ്യത്തിനും, സന്താപമെങ്കിൽ സന്താപത്തിനും, ദയാവത്സലതയെങ്കിൽ ദയാർദ്രവാത്സല്യത്തിനും, നിറംപിടിപ്പിക്കുന്നവയും, കനംവൎദ്ധിക്കുന്നവയും, ശക്തികൂട്ടുന്നവയുമായ ഒരു നിസർഗ്ഗപ്രകൃതിയോടുകൂടിയതായ അദ്ദേഹത്തിന്റെ നീണ്ട താടിമീശ ഒരു രോഷപ്രചുരിമയോടുകൂടി അനിതരസാധാരണമായവിധം തുള്ളി വിറച്ചു."

ഈ വൎണ്ണന കണ്ണിനേയും താടിയേയും പററിയാണെന്നു വായനക്കാർ പ്രയാസപ്പെട്ടെങ്കിലും മനസ്സിലാക്കിയിരിക്കുമെന്നു വി

ശ്വസിക്കുന്നു. കൊച്ചിയിൽവച്ചു കണ്ടതിനേക്കാൾ ഉഗ്രമായ കണ്ണാണു് ഇന്നു കാണുന്നതു്. അതിരുകവിഞ്ഞു മദ്യപാനംചെയ്യുന്ന ഒരുവൻെറ കണ്ണിനുള്ള ചുവപ്പും, ആർക്കും ഉണ്ടാകാൻ പാടില്ലാത്ത കൃഷ്ണമണിയും മിന്നൽപ്പാച്ചിലും കൊണ്ടു ഭയാനകമാകുന്ന ആ മുഖത്തെ, മോടിപിടിപ്പിക്കാൻ താടിരോമം പല വികാരങ്ങളുടേയും സങ്കേതമെന്നു വർണ്ണിക്കുന്നതും കൂടി ശരിവച്ചില്ലെങ്കിൽ, മഹാമേരുവിൻെറ കൊടുമുടികളിലേയ്ക്കോ, അറേബ്യൻകടലിൻെറ അടിത്തട്ടിലേയ്ക്കോ മി. വറുഗീസ് എന്നെ കടത്തിക്കളയാൻ ന്യായമുണ്ടു്. അങ്ങനെ ചെയ്താൽ എൻെറ മനോരാജ്യങ്ങളിൽ പലതും ബാക്കി വരുന്നതാണെന്നൊരു ദോഷവുമുണ്ടു്. തുള്ളിവിറച്ച താടിയോടും, തീ മിന്നുന്ന ദൃഷ്ടിയോടുംകൂടി മെത്രാപ്പോലീത്താ പേഷ്കാരോടു പറഞ്ഞ വാക്കുകൾ കേട്ടിരിക്കാൻ ധൈര്യമുണ്ടെങ്കിൽ അതു കേൾപ്പിക്കാൻ ഞാൻ തയ്യാറാണു്.

“മെത്രാ—(ഉച്ചസ്വരത്തിൽ പറഞ്ഞു)—മിസ്റ്റർ ശംകുണ്ണിമേനവനേ നിങ്ങൾ അധികമൊന്നും നമ്മോടു പറവാൻ ശ്രമിക്കേണ്ട. ചാലിൽ പള്ളിക്കായി അപേക്ഷ തന്നതുമുതലുള്ള സർവ്വകാര്യങ്ങളും നമുക്കറിവുള്ളതാണെന്നു നിങ്ങൾ മനസ്സിലാക്കണം. നിങ്ങൾ നേരും നീതിബോധവുമുള്ള ഒരു സർക്കാരുദ്യോഗസ്ഥനാണെന്നു നമുക്കുണ്ടായിരുന്ന ദൃഢവിശ്വാസത്തെ നിങ്ങളുടെ പ്രവൃത്തികൾതന്നെ വല്ലാതെ ഇളക്കിമറിച്ചിരിക്കുന്നു. നിസ്സഹായന്മാരും സാധുക്കളുമായ ആ റോമൻകത്തോലിക്കാ ക്രിസ്ത്യാനികൾക്കു നിങ്ങളിൽനിന്നു നീതിയും ന്യായവും ലഭിക്കുമോ എന്നു കണ്ടറിവാനായിട്ടു മാത്രമാണു നാം ഇങ്ങോട്ടേക്കു പുറപ്പെട്ടിട്ടുള്ളതു്. കുറുപ്പംപടപ്പള്ളിയിൽ ഒരൊറ്റപ്പട്ടക്കാരനല്ലാതെ അവിടെ വഴക്കും കുഴക്കും താണക്കാരനുമൊന്നുമില്ലെന്നും, നിങ്ങളുടെ ന്യായബോധത്തിൻെറ അപാകടത്വം നിങ്ങളെ മനസ്സിലാക്കുന്നതിനായിമാത്രം കേവലം അത്ഥാലകഥയുടെ മട്ടിൽ നാം അങ്ങനെയൊന്നുപറക മാത്രമായിരുന്നെന്നും നിങ്ങൾക്കിപ്പോൾ മനസ്സിലായല്ലോ.......... ആ പാവപ്പെട്ട റോമൻകത്തോലിക്കരുടെ കഷ്ടപ്പാടിൽ സഹതാപംതോന്നി അവരുടെ അപേക്ഷ എത്രയുംക്ഷണത്തിൽ അനുവദിച്ചുത്തരവെഴുതി നമ്മുടെ കൈയിൽ തരുന്നതിനു നിങ്ങൾക്കു സമ്മതമുണ്ടോ? അതോ ഒരൊററബന്ധുവിനുവേണ്ടി ഒരു ജനസമൂഹത്തിൻെറ ന്യായമായ അവകാശത്തെ പെരുവഴിയിലിട്ടു ചവുട്ടിക്കളവാൻ നിങ്ങൾ ഉദ്ദേശിക്കുന്നുവോ? ഇത്രയും മാത്രമേ നമുക്കിപ്പോൾ അറിയേണ്ടതായിട്ടുള്ളൂ. (ശങ്കുണ്ണിമേനോൻെറ മുഖത്തു് ഉഗ്രദൃഷ്ടികൾതറച്ചുകൊണ്ടു തുടർന്നുപറഞ്ഞു)—“എന്തുതന്നെയായാ

ലും, തിരുവിതാംകൂർരാജ്യം കീഴ്മേൽമറിഞ്ഞാലും സാധുക്കളായ റോമൻ കത്തോലിക്കരുടെ കഷ്ടപ്പാടിന് ഒരു ശമനം വരുത്താതെ, വേമ്പനാട്ടുകായലിലെ ചെളിയിൽ പൂഴ്ന്നുകിടക്കുന്നതായ ഇതിലെ നംക്രൂരം ഈ ബോട്ടിലേക്കു തിരിച്ചുവലിക്കുമെന്നു മി ശങ്കുണ്ണിമേനോൻ ലവലേശം വിചാരിച്ചുപോകേണ്ട."

മെത്രാപ്പോലീത്തായുടെ കാര്യസ്ഥൻ എഴുത്തുപെട്ടി തുറന്നു കടലാസ്സും എഴുത്തുസാമാനങ്ങളും എടുത്തുവെച്ചിട്ട് ശങ്കുണ്ണിമേനവനോടായി ഇങ്ങനെ പറഞ്ഞു: —

"അവിടുത്തെ കൈകൊണ്ട് അനുഗ്രഹിച്ചു രണ്ടേരണ്ടക്ഷരം എഴുതുകമാത്രം ആ സാധുക്കളുടെ കഷ്ടപ്പാട് അവസാനിക്കാൻ."

"പേഷ്കാരുടെ ഇഷ്ടംപോലെ ചെയ്യട്ടെ. നാമെന്തിനു പറയുന്നു എന്നു മെത്രാപ്പോലീത്താ മറുപടിപറഞ്ഞു.

ശങ്കുണ്ണിമേനോൻ ഒരക്ഷരം മറുപടിപറയാൻ ശേഷിയില്ലാതെ വിവിധങ്ങളായ ചിന്താതരംഗനികരങ്ങൾ അടിച്ചുകേറുന്നതിൽ കീഴ്പ്പെട്ടുനിന്നു. അവയിൽ ചിലതിൽ നമ്മുടെ മെത്രാന്റെ ആത്മീയസന്തതി വിവരിച്ചിട്ടുമുണ്ട്. പാകെട്ടി ഓടിച്ചുപോകുന്ന വള്ളക്കാരെ വിളിക്കട്ടെ എന്നും, അതു ഭീരുത്വമായെങ്കിലൊ എന്നും, മെത്രാന്റെ ആജ്ഞപ്രകാരം ഒപ്പിട്ടുകൊടുക്കുന്നതു് അപൗരുഷമല്ലെ എന്നും, മെത്രാൻ അസാധാരണനായതുകൊണ്ടു വല്ല അററപ്രയോഗവും പ്രയോഗിച്ചെങ്കിലൊ എന്നും മററും ആയിരുന്നപോലും ശങ്കുണ്ണിമേനോന്റെ വിവിധചിന്തകൾ. എന്തായാലും ഉടനെ കീഴ്പ്പെടുന്നതു ശരിയല്ലെന്നുവിചാരിച്ച് ധൈര്യം അവലംബിച്ചു ദൃഢസ്വരത്തിൽ' ഇങ്ങനെ പറഞ്ഞു.

"ഓഹോ, തിരുമനസ്സുകൊണ്ട് എന്നെ കണിയിൽ കുടുക്കി കാര്യം സാധിക്കാമെന്നു വിചാരിക്കയാണൊ ശരി, എന്നാൽ അങ്ങനെതന്നെയാകട്ടെ അവിടുത്തെപ്പോലെതന്നെ ഞാനും മുലപ്പാലുകുടിച്ചു വളന്ന ഒരുവനാണെന്നു തിരുമനസ്സിലേക്ക് ഓമ്മയിരുന്നാൽ കൊള്ളാം."

മെത്രാന്റെ നീണ്ട പ്രസംഗത്തിനുശേഷം—"നിങ്ങൾ നീതിയേയും ധമ്മത്തേയും ആദരിപ്പാൻ തയ്യാറുണ്ടോ" എന്നു ചോദിക്കുന്നു,

പേഷ്കാർ: —"ഇല്ലെങ്കിൽ" — (വല്ലാതൊന്നു പേടിച്ചുകൊണ്ടു പൗരുഷത്തോടുകൂടി തുടന്നുപറഞ്ഞു) "നീതിയും ധമ്മവും എന്ത

ണെന്ന് എനിക്കും കുറേശ്ശ അറിവുള്ളതാണ്. എന്നാൽ ഇപ്പോൾ പുതിയ നീതിയും പുതിയധർമ്മവുമൊക്കെ സക്കാർജീവനക്കാരെ പഠിപ്പിക്കാൻ പുറപ്പെട്ടിരിക്കുന്നത് അവിടുന്നാണെന്നു തോന്നുന്നു. പക്ഷെ ഇതു വേമ്പനാട്ടുകായലിൻെറ ആഴംകൂടിയ സ്ഥലമാണെന്നുള്ളതു തിരുമനസ്സിലേക്കും ഓർമ്മയുണ്ടായിരിക്കുമല്ലൊ. നല്ലതിന്നല്ലോ."

"ശങ്കുണ്ണിമേനോൻ പറഞ്ഞവസാനിപ്പിക്കുന്നതിനു മുമ്പായി സിംഹതുല്യനായ മാർമാത്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ അവർകൾ വിരാളപ്പാവട്ടയിൽ നിന്നും രധട്ടതി മുന്നോട്ടു നിവന്നു ചെകിട്ട കിടുങ്ങുമാറുള്ള ഗംഭീരസ്വരത്തിൽ ഗർജ്ജിച്ചു."

"ഇല്ലെങ്കിലെന്നോ. ഛരി! എവിടെടാ കല്ലും കയറും. കൊണ്ടുവാ ഇവിടെ ബാപ്പു! പൊന്നുതമ്പുരാൻെറ ധർമ്മരാജ്യത്തു നീതിയും ന്യായവും നടത്താൻ മനസ്സില്ലാത്ത ജനോപദ്രവികളെ ഈ വേമ്പനാട്ടുകായലിൻെറ അടിത്തട്ടിൽതന്നെ കെട്ടിത്താഴ്ത്തണം. ഉം— ഇടു കയറു കഴുത്തിൽ."

വായനക്കാർ അസമാധാനംകൂടാതെ ശേഷവും കേൾക്കണം.

മെത്രാൻെറ "പട്ടാണിശിപായി ബോട്ടിൻെറ മദ്ധ്യഭാഗത്തു കിടന്നിരുന്ന ഒരു വലിയ കരിങ്കൽ പൊക്കിയെടുത്തു, ശങ്കുണ്ണിമേനോൻെറ സമീപത്തായി ബോട്ടുപടിയിൽ ഇട്ടിട്ടു അതിൽ കെട്ടിയിരുന്നതായ കയറിൻെറ അഗ്രഭാഗം കൈയിലെടുത്തുംകൊണ്ടു തൻെറ സ്വാമിയുടെ മുഖത്തേയ്ക്കു നോക്കി,"

മെത്രാ —"ഉം- ഇടുകയർ; ഇടാനല്ലെപറഞ്ഞതു കഴുത്തിൽ."

പട്ടാണി ശങ്കുണ്ണിമേനോൻെറ ശിരോദേശത്തേയ്ക്കു ചാണ്ടുവാൻ ഭാവിക്കവെ, ഹിന്തുസ്ഥാനിഭാഷ അറിഞ്ഞുകൂടാത്ത മേനോനെ പരിഭ്രമിപ്പിക്കാൻവേണ്ടി ഹിന്തുസ്ഥാനിയിൽ "നക്കൊ നക്കൊ അബ്നക്കൊ ഇന്നോക്ക്ബസ്സ് ബസ്സ്" എന്നു പറഞ്ഞു. അതിൻെറ അർത്ഥം വറുഗീസ പറഞ്ഞിരിക്കുന്നതു "വേണ്ട. വേണ്ട. ഇപ്പോൾ വേണ്ട. ഇത്രയ്ക്കുമതി. മതി." എന്നാണു, എന്നിട്ടു മെത്രാൻ മലയാളത്തിൽ ഇങ്ങനെ പറഞ്ഞു:—"ഇടെടാ കഴുത്തിൽ കയർ." പിന്നെയും നക്കൊ. നക്കൊ. അബ്നക്കൊ." "ഈ ജനോപദ്രവിയെ ഇനി വച്ചേക്കാമൊ," വീണ്ടും പല്ലവി "നക്കൊ. നക്കൊ." ഈ മലയാളഹിന്ദുസ്ഥാനി ചൊല്ലിയാട്ടത്തിനിടയിൽ—

"കയറിൻെറ അഗ്രഭാഗം ശങ്കുണ്ണിമേനോൻെറ ശിരസ്സിൽ വീ

ണു—വീണില്ലെന്നായപ്പോഴത്തേക്ക പരിഭ്രാന്തചിത്തനായ മേനവാൻ ഒരു മരണപ്പേടിയോടുകൂടി കൈകൾ ഉയൎത്തി ആ കയററിൻതുമ്പത്തിൽ കടന്നുപിടിച്ചു, ദേവനാട്ടുകായലിൻെറ അടിത്തട്ടിൽനിന്ന സമീപത്തേക്ക പാഞ്ഞുവരുന്ന കാലൻപോത്തിൻെറ മുക്കറശബ്ദത്തെ തരംഗഗജ്ജനങ്ങൾ അദ്ദേഹത്തിൻെറ ചെവിയിൽ പകൎന്നു താൻ പടിച്ചിട്ടുള്ളതു കയററിൻതലയ്ക്കലല്ലെന്നും കാലൻെറ കട്ടുമുടിത്തുമ്പത്താണെന്നും കാതരഹൃദയനായ അദ്ദേഹത്തിന്നു ക്ഷണത്തിൽ ബോധപ്പെട്ടു. ബാലന്മാർ ഒന്നടങ്കം കിടുകിടവിറച്ചു. മുത്തുക്കറുപ്പൻ മന്ദഹാസംതൂകി. രേഷ്ക്കാർ ശങ്കുണ്ണിമേനോൻ പ്രാണഭീതിയോടുകൂടി നിലവിളിച്ചു."

"ശങ്കുണ്ണി— തിരുമേനി, രണ്ടുതെററ് ഒരുമിച്ചുചേൎന്നിട്ട് ഒരു ശരിയുണ്ടാവില്ല, ഞാൻ അവിടുത്തെ ഹൃദയം അറിവാൻവേണ്ടി വെറുതെപറഞ്ഞതു് അവിടുന്ന കാൎയ്യമായി വിശ്വസിച്ചുവല്ലൊ"
കയററിൻ തുമ്പുപിടിച്ചുവാങ്ങുന്ന ഭൃത്യനോടു മെത്രാൻ.

"ഉം—നിൽക്കട്ടെ ബാപ്പു മാറിനില്ക്കു. അദ്ദേഹത്തിനെ തൊട്ടുപോകരുതു്. എന്തോ അദ്ദേഹത്തിന്നു പറവാനുള്ളതു മുഴുവൻ പറയട്ടെ. കേൾക്കട്ടെ.

ശങ്കുണ്ണിമേനോൻ ശബ്ദിക്കാൻ ശക്തനല്ലാതെ നിന്നു. അദ്ദേഹത്തിൻെറ ഹൃദയം ഈശ്വരസ്മരണയാൽ പ്രബുദ്ധമാക്കിയതായി മുഖം വ്യക്തപ്പെടുത്തി. ചെയ്ത തെററുകളെ എല്ലാം ഓൎത്തു. പശ്ചാത്താപംകൊണ്ടു പാപമെല്ലാം കഴുകിക്കളഞ്ഞു. ഒരു മന്ദഹാസത്തോടുകൂടി പറഞ്ഞു.

"ശങ്കുണ്ണി—കെട്ടിത്താഴ്ത്തപ്പെടുന്ന കാൎയ്യത്തിലൊന്നിലും എനിക്ക ഭയമില്ല. എന്തെന്നാൽ തിരുമനസ്സുകൊണ്ടു് ആവശ്യപ്പെടുന്ന കാൎയ്യം നീതിക്കും ധൎമ്മത്തിനും ചേൎന്ന ഒന്നാണെന്നു് എനിക്ക ദൃഢവിശ്വാസമുള്ളതിനാൽ എനിക്ക മരണത്തെ ഭയപ്പെട്ടിട്ടു കാൎയ്യവുമില്ല. ഈശ്വരൻ എല്ലാവൎക്കുംഒന്നുതന്നെയാണു്". ഇത്യാദികളുള്ള മെത്രാൻെറ ഉത്തരം "മേനവനെപ്പോലെ കാൎയ്യജ്ഞാനവും യോഗ്യതയും തികഞ്ഞ ഒരുത്തമപ്രുരുഷനിൽനിന്നു്—"എന്നും മററും ആണു്.

"തിരുമനസ്സുകൊണ്ടു കല്പിക്കുന്ന വാചകത്തിൽ ഇപ്പോൾതന്നെ ഞാനെഴുതപ്പെട്ടിട്ടുതരും" എന്നു ശങ്കുണ്ണിമേനോൻ പറയുമ്പോൾ "വേണ്ട. മി. മേനവൻതന്നെ കച്ചേരിയിൽ എത്തി സൗകൎയ്യംപോലെ ഉത്തരമെഴുതികൊണ്ടാൽ മതി. നമുക്ക ശങ്കുണ്ണി

മേനോന്റെ പുരുഷത്വത്തിലും തറവാടിത്വത്തിലും വേണ്ടോളംവിശ്വാസമുണ്ടെന്നു" മെത്രാൻ എതിർവാദം ചെയ്യുന്നു. "തിരുമനസ്സുകൊണ്ടു എന്റെ മുമ്പാകെ വച്ചു കടലാസ് പ്പിടാതെ മറെറാന്നിനായി ഉപയോഗപ്പെട്ടത്തീട്ടു എനിക്കനുഗ്രഹകരമല്ലാതാ"ക്കാൻ സമ്മതിക്കയില്ലെന്നു ശംകുണ്ണിമേനോൻ ശാഠ്യംപിടിക്കുന്നു. കടലാസ് ബലാൽക്കാരേണ എടുത്തു പള്ളിവയ്ക്കാൻ ഉത്തരവെഴുതി പ്പിട്ടുമെത്രാന്റെ പാദത്തിൽവച്ചു സമസ്താപരാധം പറയുന്നു. വൈക്കത്തെത്തി ഊണുകഴിക്കാൻവേണ്ടി പേഷ്ക്കാർ മെത്രാനെ നിർബന്ധപൂർവം ക്ഷണിക്കുന്നു. ജോലിത്തിരക്കുകൊണ്ടുമെത്രാൻ ക്ഷണനം ഉപേക്ഷിക്കുന്നു. മെത്രാൻ തന്നെപ്പററിവല്ലതും ദിവാൻജിയോടൊ റസിഡാണ്ടിനോടൊ പറയുമെന്നു പേഷ്ക്കാർ ഭയപ്പെട്ടുന്നു "തിരുവനന്തപുരത്തേക്കു നീങ്ങുമോ" എന്നു പേഷ്ക്കാർ മെത്രാനോട്ടചോദിക്കുന്നു. ശങ്കുണ്ണിമേനോനു ശമ്പളക്കൂട്ടുതൽ കൊടുക്കാൻ ദിവാൻജിയോടു ശുപാർശചെയ്യാമെന്നു വാഗ്ദാനം ചെയ്യുന്നു. ശങ്കുണ്ണിമേനോനെ വൈക്കത്തിറക്കിട്ടു, "തന്റെ മുമ്പാകെവന്നവരിൽ ആരും ഇതുവരെ മേനോനെപ്പോലെ രക്ഷപ്പെട്ടിട്ടില്ലെന്നും, ദൈവം അനുഗ്രഹിക്കട്ടെ എന്നും ഉള്ള കുശലോക്തികൾ ചൊല്ലിപിരിയുന്നു. തണ്ണീർമുക്കത്തെത്തി പള്ളി ഉത്തരവു് ആത്മീയമക്കളെ ഏൽപ്പിച്ചിട്ടു് അവരോടു ചുംബനംവാങ്ങി, പകരം അനുഗ്രഹവും കൊടുത്തു കോട്ടയത്തെത്തുന്നു. "ശംകുണ്ണിമേനോൻ ബൊപ്പ്പവിന്റെ കൈയിൽനിന്നും രക്ഷപ്പെട്ടതു വൈക്കത്തപ്പന്റെ കൃപാകടാക്ഷമാണെന്നു വിശ്വസിച്ചു് അന്നു വൈകിട്ടുതന്നെ അതികേമമായ ഒരു കളഭവുംവിളക്കും നടത്തുന്നു." ഇങ്ങനെ തൽക്കാലത്തേക്കെങ്കിലും വർഗീസിന്റെ കഥയും അവസാനിക്കുന്നു.

## ൧൩.

ഇങ്ങനെയൊരു കാര്യം ഉണ്ടായിട്ടില്ലെന്നും ഉണ്ടാകാൻ പാടില്ലെന്നും വായനക്കാർ തീർച്ചപ്പെടുത്തിക്കാണുമെന്നുള്ളതുകൊണ്ടു ഞാൻ വിസ്തരിച്ചൊരു നിരൂപണം ചെയ്യണമെന്നു വിചാരിക്കുന്നില്ല. അതിരസ്യമായ ചില ഭാഗങ്ങളെപ്പററി അല്പമെങ്കിലും പറയാതെ എനിക്കടങ്ങാനും സാദ്ധ്യമല്ല.

കൊച്ചിയിലെ യുദ്ധക്കളത്തിൽവച്ചു്, അവിടത്തെ ഉദ്യോഗസ്ഥന്മാരെക്കൊണ്ടു പൗരുഷമായി കുറഞ്ഞൊന്നു സംസാരിപ്പിച്ചിട്ടു് മെത്രാനച്ചന്റെ ഒററനോട്ടത്തിനു കീഴടക്കിയതുപോലെതന്നെ, മി. ശങ്കുണ്ണിമേനോനെക്കൊണ്ടും കുറച്ചു പൗരുഷം ഭാവിപ്പിച്ചിട്ടു

മെത്രാന്റെ മുമ്പിൽ മുട്ടിൽ ഇഴയിച്ചതും ആണും പെണ്ണും കെട്ടുവി
ധത്തിൽ കരയിച്ചതും വിജയത്തിനു മാറ്റുകൂട്ടാൻവേണ്ടിയാണെന്ന്
ആൎക്കും മനസ്സിലാകും. മെത്രാൻ ചേൎത്തലക്കടവിൽ വച്ച് സൂൎയ്യ
പടച്ചാൎത്തയിലാണു ചാരിക്കിടന്നതെങ്കിലും, ഉദ്ധൃതിമുമ്പോട്ടു നി
വിൎന്നതു നീരാളച്ചാൎത്തയിൽനിന്നും ആണെന്നുകാണുമ്പോൾ അ
ദ്ദേഹത്തിന്റെ ഇന്ദ്രജാലവിദ്യയിൽ നാം അത്ഭുതപ്പെടാതിരിക്കിയ
ല്ല. നിവൎന്നിരുന്നമെത്രാൻ ശങ്കുണ്ണിമേനോന്റെ മുഖത്തുനോക്കി
"ഛീ" എന്നാട്ടുകയും അദ്ദേഹത്തിന്റെ കഴുത്തിൽ കയറിടാൻ ക
ല്പിക്കയും ചെയ്തുപോലും. മെത്രാനല്ല, അദ്ദേഹത്തിന്റെ പിതാ
വായ ബാവായ്ക്കും, അദ്ദേഹത്തിനു പിതാവുണ്ടെങ്കിൽ ആ പ്പാവി
നും പുരുഷകേസരിയായ ശങ്കുണ്ണിമേനോന്റെ മുഖത്തുനോക്കി സം
സാരിക്കാൻതന്നെ ധൈൎയ്യമുണ്ടാകാൻ ന്യായമില്ലാതിരിക്കുമ്പോഴാ
ണ്, പഞ്ചകല്യാണീഭൎത്താവായ ഈ പഞ്ചാരക്കുഴമ്പൻമെത്രാൻ ശ
ങ്കുണ്ണിമേനോനെ ആട്ടുന്നതു് ആട്ടിയിരുന്നുഎങ്കിൽ, ആ മെത്രാ
ന്റെശരീരം അപ്പവും അതിലെ രക്തം വീഞ്ഞു്മായിവേൎപെട്ടു്,
കുൎബാനയ്ക്കുള്ള സാധനസാമഗ്രികളിൽ ലയിക്കുമായിരുന്നു എ
ന്നും, ലോകോപദ്രവകാരിയായ മെത്രാനെ അന്ത്യാഹ്വാനത്തിനു് ഉ
യൎത്തെഴുന്നേല്ക്കാനായി ശരിപ്പെടുത്തിയ പുണ്യഫലംകൂടി ശങ്കു
ണ്ണിമേനോന് അനുഭവിക്കാനുള്ള ഭാഗ്യമുണ്ടാകുമായിരുന്നുഎന്നും
തീൎച്ചയാണ്. അങ്ങനെ ഒരു ഭാഗ്യം അദ്ദേഹം അനുഭവിച്ചതാ
യി അറിവില്ലായ്കകൊണ്ടു മെത്രാന്റെ "ആട്ടു്" അന്നവിടെവച്ചു ന
ടന്നില്ലെന്നു നമുക്കു വിശ്വസിക്കാൻകഴിയും. വറുഗീസിനും കൂട്ട
ൎക്കും ആട്ടിനോടു വിരോധമാണെങ്കിലും, അതിനോടുള്ള മമതാബ
ന്ധംനിമിത്തം അറിയാതെ പറഞ്ഞുപോയതാണെന്നു നമുക്കു സ
മാധാനപ്പെടാം. ക്രിസ്ത്യാൻസമുദായംതന്നെ അടിയോടെ വെറുക്കുന്ന
"ആട്ടു്" ഒരു മെത്രാന്റെ വാക്കൊണ്ടു നടത്തി, എന്നെഴുതിയ വറുഗീ
സ്, ശങ്കുണ്ണിമേനോനോടു ചെയ്തിട്ടുള്ള അപരാധം
നസ്രാണികളോടാണു ചെയ്തതു് അതവർ ഗ്രഹിക്കുന്നില്ലെങ്കിൽ
ഗ്രഹിപ്പിക്കാൻ ഞാൻ ശ്രമിക്കുന്നില്ല. വറുഗീസേ, സുഗ്രീവാജ്ഞ
ക്കാരനായ ശങ്കുണ്ണിമേനോനെ ആട്ടുകയോ? അതും ഒരു ക്രിസ്ത്യാൻ!
അതിന്റെശേഷം അദ്ദേഹം ജീവിതത്തിനാഗ്രഹിക്കുകയോ? അദ്ദേ
ഹത്തിന്റെ വൎഗ്ഗക്കാർ അതുകേട്ടു് ഈ ലോകത്തിൽജീവിച്ചിരിക്കു
യൊ? സാദ്ധ്യമല്ല, സാദ്ധ്യമല്ല. അദ്ദേഹത്തെക്കാൾ ശേഷികുറ
ഞ്ഞ അനന്തരാവകാശികളാണു് ഇന്നുജീവിച്ചിരിക്കുന്നനായന്മാർ എ
ന്നു പലതുകൊണ്ടും നിങ്ങൾ തിരിച്ചറിഞ്ഞിട്ടുണ്ടല്ലോ. ശങ്കുണ്ണി
മേനോനെക്കാൾ തുലോം പദവികുറഞ്ഞ ഒരു നായരെ ആട്ടാൻ
ധൈൎയ്യമുള്ള ഒരു മെത്രാൻ ഇന്നു ജീവിച്ചിരിപ്പുണ്ടെങ്കിൽ ഒന്നു മു

രോടു വരുവാൻ വറുഗീസ് ശുപാൎശചെയ്യുക. 'ഛീ' പറയേണ്ടാ. അങ്ങനെപറയാൻതയ്യാറുണ്ടെന്നപറഞ്ഞാൽമതി. അപ്പോൾ അറിയാം അതിന്റെ ഫലം.

ശങ്കുണ്ണിമേനോന്റെ ശിരസ്സിലേക്കു കയറു 'ചാണ്ടി' എന്നു വൎഗീസ് എഴുതിയിരിക്കുന്നു. കയറു ചാണ്ടാവുന്ന ഒരു സാധനമാണെന്നു വറുഗീസിന്റെ 'പെണമടിശ്ശീല' കണ്ടപ്പോൾ പോലും മനസ്സിലായില്ല. അതു് ഇപ്പോഴാണറിയുക. പദങ്ങളിലെന്നല്ല ഒന്നിലും തന്നെ വകതിരിവില്ലാത്ത വറുഗീസിനു കയറും വള്ളിയും ഒക്കെ ചാണ്ടാൻ കഴിയും. ശങ്കുണ്ണിമേനോനെ കയറു ചാണ്ടിപ്പിടിക്കുന്നതിനേക്കാൾ എളുപ്പം, വല 'എറിഞ്ഞു' പിടിക്കുന്നതാണെന്നും, 'തൻകുലക്രമാഗതംകൎമ്മ'മായതുകൊണ്ടു മെത്രാനു് അതു തെറ്റാതെ സാധിക്കാമായിരുന്നു എന്നും അദ്ദേഹം ഓൎമ്മിക്കാഞ്ഞതു ബുദ്ധിമോശമായിപ്പോയി. ഇംഗ്ലീഷ് സുറിയാനി മുതലായ വിവിധഭാഷകളിൽ പണ്ഡിതനായ മെത്രാനെപ്പോലെതന്നെ, നാനാഭാഷകളിലും പണ്ഡിതനാണു വറുഗീസും എന്നു് ഹിന്ദുസ്ഥാനിപ്രയോഗംകൊണ്ടു നമ്മെ ഗ്രഹിപ്പിക്കാൻ ശ്രമിക്കുന്നു- കഴുത്തിൽ കയറിടണമെന്നു മലയാളത്തിലും, ഇടരുതെന്നു് ഹിന്ദുസ്ഥാനിയിലും മാറിമാറിപ്പറയുന്ന മെത്രാന്റെവാക്കുകേട്ടു പേഷ്കാർ കാലന്റെപോത്തിനേയും കയറിനേയും സങ്കല്പിച്ചു ഭയന്നുഎങ്കിലും, പിശാചിനെ കാണാതെതന്നെ മരിക്കാൻ തയ്യാറായതു ഭാഗ്യമാണു്. പേഷ്കാർമെത്രാന്റെ വിശ്വരൂപപ്രദൎശനത്തിൽ മനംമറിഞ്ഞു് ഒരു ക്രിസ്തുമതവിശ്വാസിയായി എന്നു വറുഗീസ് സമ്പ്രദായത്തിൽ വരുത്തീട്ടുണ്ടു്. മരണസമയം അടുത്തു. ചെയ്ത പാപങ്ങളെല്ലാം ഓൎമ്മിച്ചു. പശ്ചാത്താപം പ്രായശ്ചിത്തമായിത്തീൎന്നു. മുഖം തെളിഞ്ഞു. വേണ്ടുന്നതെത്തിച്ചില്ലെന്നും, 'യേശുവേ, വിളിച്ചിട്ടില്ലെന്നും' അല്ലാതെ ബാക്കിയെല്ലാം ശരിയായി. അതിന്റെശേഷമേ ശങ്കുണ്ണിമേനോൻ നിലവിളിച്ചിട്ടുള്ളു. നിലവിളിയും എറവുപറച്ചിലും കാലുപിടിക്കലും എല്ലാം നസ്രാണിയുടെ പിതുരാൎജ്ജിതമാണു്. വറുഗീസ് വിചാരിച്ചിട്ടും ശങ്കുണ്ണിമേനോനെ ഒരു നായരുടെ നിലയിൽ നിലവിളിപ്പിക്കാൻ കഴിഞ്ഞില്ലെന്നൊരാശ്വാസമുണ്ടു്. മെത്രാനു് ഇണങ്ങാനും പിണങ്ങാനും ഒരു പ്രയാസമില്ല. കഴുത്തിൽ കല്ലുകെട്ടി താഴ്ത്തിക്കൊല്ലാൻ തുടങ്ങിയ മെത്രാൻ ശങ്കുണ്ണിമേനോനെ ആത്മസ്നേഹിതനായി കരുതി സ്തുതിക്കുന്നതു കാണുമ്പോൾ മനുഷ്യത്വമുള്ളവൎക്കു ലജ്ജതോന്നാതിരിക്കയില്ല. മെത്രാനങ്ങനെയാവാമെങ്കിലും; തന്റെ മാനത്തേയും ജീവനേയും പണയത്തിലാക്കാൻ ശ്രമിച്ച മെത്രാനോടു ശങ്കുണ്ണിമേനോൻ എങ്ങിനെയാണോ ഇത്രവേഗം

ഇത്രയധികം ഇഷ്ടനായിത്തീൎന്നതു്. മൃഗജീവിതത്തിൽനിന്നു വളരെ ഉയൎന്നിട്ടില്ലാത്ത സാക്ഷാൽ നസ്രാണിയായ വറുഗീസിന് മാനാവമാനങ്ങളേയോ, യുക്തായുക്തങ്ങളേയോ, മനുഷ്യസ്വഭാവത്തെയോ പററി വിവരമില്ലാതെ പോയതിൽ അതിശയിക്കാനില്ല. ശങ്കുണ്ണിമേനോൻ ഉണ്ണാനായി മെത്രാപ്പോലീത്തായെ വൈക്കത്തേക്കു ക്ഷണിക്കപോലും ചെയ്യുന്നു. കരയ്ക്കിറങ്ങാൻ ഭയന്നാണോ എന്തോ മെത്രാൻ ക്ഷണനം സ്വീകരിക്കാതെ തണ്ണീർമുക്കത്തിനു പോരികയാണു ചെയ്യുന്നതു്. ഉത്തരവു ചേൎത്തലക്കാൎക്കു കൊടുക്കാൻ വേണ്ടി കരയ്ക്കിറങ്ങുമ്പോൾ അപകടം പററാതിരിക്കാൻവേണ്ടിയാണു് ശങ്കുണ്ണിമേനോനെ വയ്ക്കത്തുകൊണ്ടുചെന്നിറക്കിയതെന്നും സ്പഷ്ടമാകുന്നു. ധീരാത്മാവായ മെത്രാന്റെ ധീരതയ്ക്കു് ഇതിലധികം ലക്ഷ്യം ആവശ്യമില്ലല്ലോ. മെത്രാൻ പല്ലുകെട്ടിത്താക്കാൻ ശ്രമിച്ചതിലുള്ള സങ്കടത്തെക്കാൾ ഈവിവരം ദിവാൻജിയോ റസിഡണ്ടോ അറിഞ്ഞു തന്റെ ഉദ്യോഗത്തിനു വല്ല അപകടവും പററുമൊ എന്നുള്ള ഭയമായിരുന്നു, പേഷ്കാൎക്കുണ്ടായിരുന്നതുപോലും. ഉദ്യോഗംകിട്ടാതെ അത്യാൎത്തിയോടുകൂടി നടക്കുന്ന ഒരു സമുദായത്തിൽപെട്ടവൎക്കല്ലാതെ, ഉദ്യോഗവുമായി ജന്മജന്മാന്തരമേ ഇടപെഴകീട്ടുള്ളവൎക്കുണ്ടാകുന്ന ഒരു മനഃസ്ഥിതിയല്ല അതെന്നു വറുഗീസിനു മനസ്സിലാക്കാൻ അനാധി നൂററാണ്ടുകൾ വേണം. പണത്തിനും കാൎയ്യലാഭത്തിനും വേണ്ടി മാനത്തേയും മററെന്തിനേയും പണയം വയ്ക്കുന്ന ജാതിധൎമ്മം നായൎക്കിതുവരെ ഉണ്ടായിട്ടില്ലെന്നു കേരളത്തിലെ നായർസമുദായചരിത്രം പഠിച്ചിട്ടുള്ളവൎക്കറിവുള്ള കാൎയ്യമാണു്. അങ്ങിനെയുള്ള സമുദായത്തിൽ അക്കാലത്തു് ജീവിച്ചിരുന്ന പ്രമാണികളിൽ ഒരുവനായ ശങ്കുണ്ണിമേനോനാണു് ദിവാൻജിയേയും റസിഡണ്ടിനേയും തന്റെ ഉദ്യോഗത്തിനുവേണ്ടി ഭയപ്പെടുന്നതു്. തന്റെ മേൽ അവൎക്കുള്ള അധികാരം എത്രമാത്രമുണ്ടെന്നു വറുഗീസിനറിഞ്ഞുകൂടെന്നല്ലാതെ ശങ്കുണ്ണിമേനോന് അറിയാൻപാടില്ലായ്കയില്ലല്ലോ. ശങ്കുണ്ണിമേനോനു ശമ്പളംകൂട്ടിക്കൊടുപ്പിക്കാമെന്നു വാഗ്ദാനം ചെയ്യുന്ന മെത്രാനെ ഭോഷാഗ്രഗണ്യനെന്നു കരുതി വായനക്കാർ ദയാപൂൎവ്വം വിട്ടയയ്ക്കണം, റല്ലവന്റേയും വസ്തുവകകൾ പിടിച്ചുപറിച്ചിട്ടു് അതിനു വല്ല കേസ്സുമുണ്ടായാൽ ജയിക്കാൻ വേണ്ടി പെരുനാൾ കഴിക്കുന്ന കൂട്ടത്തിൽ തന്നെ, ശങ്കുണ്ണിമേനോനേയും കരുതിയായിരിക്കാം, മെത്രാപ്പോലീത്തയാകുന്ന ഘോരരാക്ഷസനിൽനിന്നും രക്ഷപ്പെട്ടതുകൊണ്ടുള്ള സന്തോഷസൂചകമായി പേഷ്കാരെക്കൊണ്ടു വൈക്കത്തു കളഭവും വിളക്കും കഴിപ്പിക്കുന്നതു്. പരമഭക്തനായ ശങ്കുണ്ണിമേനോൻ, ഒരു കുത്തുവിളക്കുപൊളിച്ചുപണിയിച്ചു് ഇന്നുകാണുന്ന മട്ടിലാക്കിത്തീൎത്തതും, അതിനു് ഇന്നുള്ള പ്രാ

മാണ്യമെല്ലാം ഉണ്ടാക്കിവച്ചതും മെത്രാനെപ്പോലുള്ള കപടഭക്തി
കൊണ്ടല്ലെന്നു് ഈ രാജ്യവാസികൾക്കറിയാം. ആ കളഭറ്യം വിള
ക്കം വറുഗീസ് എടുത്തുകൊണ്ടുവന്നതു ശങ്കുണ്ണിമേനോനെ അധി
ക്ഷേപിക്കാൻ മാത്രമല്ല ഹിന്ദുക്കളെ മുഴുവനും അവമാനിക്കാനാ
ണു്. ക്രിസ്തുമതത്തിലേയും പള്ളിയിലേയും അന്ധതകളും അനാ
ചാരങ്ങളും ഈയുള്ളവൻ അറിഞ്ഞുകൂടെന്നാണൊ വറുഗീസ് വിചാരി
ക്കുന്നതു്? വറുഗീസിൻെറ മാതിരി കള്ളക്കഥ എഴുതാതെ ഉള്ളതു
തന്നെ എഴുതിയാൽ പല ഗ്രന്ഥങ്ങൾക്കു വകയുണ്ടു്. അങ്ങിനെ
ചെയ്യാത്തതു ശേഷിയില്ലാഞ്ഞിട്ടല്ല മനുഷ്യമൎയ്യാദ അറിയാവുന്നതു
കൊണ്ടു മാത്രമാണു്. നന്മകളെ നോക്കിക്കാണാനല്ലാതെ തിന്മ
കളെക്കണ്ടു പകൎത്താൻ പാടില്ലെന്നുള്ള ആൎയ്യധൎമ്മബോധം കൊ
ണ്ടാണെന്നു്, അനാൎയ്യനായ വറുഗീസിനെ അദ്ദേഹത്തിൻെറ സ്നേ
ഹിതന്മാരിൽ ആരെങ്കിലും പറഞ്ഞു മനസ്സിലാക്കിയാൽ വേണ്ടില്ല.

ശങ്കുണ്ണിമേനോൻ ആരാണെന്നു വറുഗീസിനെ ഒന്നു മനസ്സി
ലാക്കേണ്ടതാവശ്യമാണു്. തിരുവിതാംകൂർ ഹൈക്കോടതിയിലെ
സുപ്രസിദ്ധ ജഡ്ജിമാരിൽ ഒരാളായിരുന്ന കെ. പി. ശങ്കരമേ
നോൻ അവർകളെ കേട്ടിട്ടുണ്ടോ? ന്യായം നടത്തലിൽ തിരുവിതാം
കൂർഗവൎമ്മെൻറിനെപ്പോലും വകവയ്ക്കാതെ സത്യസന്ധതയോടും
ധൎമ്മബോധത്തോടും കൂടി തൻെറ ഉദ്യോഗകൃത്യങ്ങളെ കൃത്യമാകും
വണ്ണം നടത്തി യശശ്ശരീരനായിത്തീൎന്ന ആ മഹാനുഭാവനെപ്പററി
ചിത്രമെഴുത്തിനു വല്ല അറിവുമുണ്ടോ? ഇല്ലെങ്കിൽ, ക്രിസ്ത്യൻ ച
രിത്രസംപാദകനായ വറുഗീസിനെ ഞാൻ പരിചയപ്പെടുത്താം.
വറുഗീസിൻെറ സമുദായത്തിൽപെട്ട ഒരു മജിസ്ട്രേട്ടിനെ, അദ്ദേ
ഹം ചെയ്ത അഴിമതിക്കായി ഏതാനും കൊല്ലത്തെ കഠിനതടവും
പിഴയും വിധിച്ച ജഡ്ജിയാണു് അദ്ദേഹം. തിരുവിതാംകൂറിൽ
അതിനുമുമ്പുണ്ടായിട്ടില്ലാത്ത കൃത്യമാണതു്. ഒരു മജിസ്ട്രേട്ടിനെ
ശിക്ഷിച്ചു ജയിലിലയയ്ക്കാൻ തക്ക തൻേറടം അതിനുമുമ്പു് ഒരു
നാട്ടുകാരനിൽ കണ്ടിട്ടില്ല. അദ്ദേഹത്തിൻെറ സഹോദരൻ പേരെ
ടുത്ത ചരിത്രകാരനായ കെ. പി. പത്മനാഭമേനോനെ അറിഞ്ഞി
ല്ലെങ്കിലും, അദ്ദേഹത്തിൻെറ ചരിത്രഗ്രന്ഥങ്ങൾ വായിച്ചിട്ടുണ്ടെന്നു
വറുഗീസ് ഭാവിച്ചിട്ടുണ്ടു്, ആ രണ്ടു മഹാന്മാരുടേയും അച്ഛനാ
ണു ശങ്കുണ്ണിമേനോൻ ദിവാൻപേഷ്കാർ. അച്ഛൻെറ ബുദ്ധിസാമ
ൎത്ഥ്യത്തിൻേറയൊ പാണ്ഡിത്യത്തിൻേറയൊ, ശേഷിയുടേയൊ, ത
ൻേറടത്തിൻേറയൊ നൂറിലൊരംശം മക്കൾക്കു സിദ്ധിച്ചിട്ടില്ലെന്നു്
ആ അച്ഛൻേറയും മക്കളേയും നല്ലപോലെ അറിയുന്ന മാന്യന്മാരിൽ
നിന്നും അറിയാനിടയായിട്ടുണ്ടു്. ശങ്കരമേനോനെ ഒരു നസ്രാ

ണിക്കൊ മെത്രാനോ ഭയംകൂടാതെ സ്വപ്നം കാണാനെങ്കിലും ധൈൎയ്യമുണ്ടാകുമൊ? പിന്നെവേണ്ടെ ശങ്കുണ്ണിമേനോനെ സമീപിക്കാൻ.

മഹാനായ, ദിവാൻ സർ ടി മാധവറാവുപോലും ഒരു കാരണവനെപ്പോലെ ബഹുമാനിച്ചും, അദ്ദേഹത്തിന്റെ പരിഷ്കൃതമായ ഭരണശേഷിയെ ശ്ലാഘിച്ചും മരണപൎയ്യന്തം തന്റെ പ്രതാപത്തിന് ഒരു കുറവും പററാതെ ജീവിച്ചും പോന്നിട്ടുള്ള ശങ്കുണ്ണിമേനോനവർകളുടെ കഴുത്തിൽ കല്ലുകെട്ടി കായലിൽതാഴ്ത്തുമെന്നു ഭയപ്പെടുത്തി ഉത്തരവെഴുതിവാങ്ങിച്ചു എന്നുള്ള കെട്ടുകഥയുണ്ടാക്കി പരസ്യപ്പെടുത്താൻ തക്കവണ്ണം ധൈൎയ്യമുണ്ടായ വറുഗീസിനെ, ഹിരണ്യകശിപുമോക്ഷണംകൊണ്ടു പ്രസിദ്ധി സമ്പാദിച്ച ധീരന്മാരെക്കാൾ ബഹുമാനിക്കേണ്ടതാണ്. ഈ മാതിരി അപകീൎത്തികരമായ ലേഖനങ്ങൾ മരിച്ചവരെപ്പററി എഴുതിപ്രസിദ്ധപ്പെടുത്തുന്നവരുടെ മേൽ യൂറോപ്യൻ രാജ്യങ്ങളിലാണെങ്കിൽ അവരുടെ അനന്തരാവകാശികൾ കേസുകൊടുക്കാറുണ്ട്. ഗ്ലാഡ്സ്റ്റൺ മരിച്ചതിന്റെ ശേഷം അദ്ദേഹത്തിന്റെ ജീവിതത്തെ മലിനീകരിപ്പിക്കത്തക്കവണ്ണം പുസ്തകമെഴുതിയ ഒരാളുടെമേൽ അദ്ദേഹത്തിന്റെ മകൻ കേസുകൊടുത്ത് അയാളെക്കൊണ്ടു പരസ്യമായി മാപ്പുചോദിപ്പിക്കയും ആ ഭാഗം പിൻവലിപ്പിക്കയും ചെയ്തതായി ഈ അടുത്ത ഒരവസരത്തിൽ മനോരമയിൽ തന്നെ പ്രസിദ്ധീകരിച്ചുകണ്ടു. ഗ്ലാഡ്സ്റ്റനെപ്പററി, അറിയാതെ ആരോ മനോരമയിൽ തെററായി എഴുതിയതിനെ തിരുത്തുകയും, അറിയാതെ പ്രസിദ്ധീകരിച്ചതിനു പത്രാധിപർ വ്യസനിക്കയു ചെയ്തതായും ഓൎക്കുന്നുണ്ടു. ബഹുമാന്യനായ ശങ്കുണ്ണിമേനവന്റെ കഴുത്തിൽ, ഒരു മെത്രാനെക്കൊണ്ടു കല്ലുകെട്ടി താഴ്ത്തിക്കാൻ തുടങ്ങിയതു കളവാണെന്നു വ്യസനിക്കാതിരിക്കാനും മാത്രം മനോരമയ്ക്കു ചരിത്രജ്ഞാനം ഇല്ലാഴികയില്ല. മനോരമ ഇക്കാൎയ്യത്തിൽ ഇതുവരെ വ്യസനിക്കാതിരുന്നതിന്റെ കാരണം ഞാനിപ്പോൾ അന്വേഷിക്കുന്നില്ല.

പുത്തൻകൂററുകാരും റോമൻകത്തോലിക്കരും മതസംബന്ധമായ കാൎയ്യത്തിൽ തികഞ്ഞ വിരോധികളാണ്. യാഥാസ്ഥിതികന്മാരായ റോമൻകത്തോലിക്കർ, ആരാധന നടത്തിയില്ലെങ്കിലും, അതുനിമിത്തം മരിച്ചുപോയാൽ തന്നെയും ഒരു പുത്തൻകൂററുമെത്രാനെ കാണാൻ പോകയില്ലെന്നു തീൎച്ചയാണ്. വിശേഷിച്ച് ഒരു പള്ളിക്കാൎയ്യത്തിന് ഒരിക്കലും അഴിയാത്ത മതസ്ഥാപനബന്ധമുള്ളവരാണു റോമൻകത്തോലിക്കർ. അവൎക്കു പുത്തൻകൂററുകാരേക്കാൾ എത്രയോ അധികം കത്തനാരന്മാരും മെത്രാന്മാരും പടിപ

ടിയായിട്ടുണ്ടു്. അവർ വിചാരിച്ചാൽ സാധിക്കാത്ത കാൎയ്യം അ
വരുടെ സമുദായത്തിനു വേണ്ടെന്നാണവർ വച്ചിരിക്കുന്നതു്. അ
വൎക്കു് അന്നുള്ള മെത്രാന്മാർ യൂറോപ്യന്മാരുമാണു്. അവർ ശ്രമി
ച്ചാൽ സാധിക്കാത്ത കാൎയ്യം അന്നും ഇന്നും നമ്മുടെ രാജ്യത്തു ചുരു
ക്കമാകുന്നു. അങ്ങനെയുള്ള ഒരു യൂറോപ്യൻ മെത്രാൻ ശ്രമിച്ചിട്ടു
സാധിക്കാത്ത കാൎയ്യം സാധിപ്പിച്ചുകൊടുക്കാനാണു് അത്താനാ
സ്യോസിന്റെ അടുക്കൽ പോകുന്നതു്. അങ്ങനെ പോയി എന്ന
റിഞ്ഞാൽ തന്നെ ആക്കാൎയ്യം പറഞ്ഞു മുടക്കു കല്പിക്കാൻ മാത്രം
യാഥാസ്ഥിതികന്മാരായ മെത്രാനും കത്തനാരുമുള്ള ഒരു സമുദായ
ത്തിൽ. കല്പനപ്പടി നടന്നു പരിചയിച്ചിട്ടുള്ള കൂട്ടർ, ചേൎത്തലനിന്നും
പരിചയമില്ലാതെ, നിരണത്തെത്തി സങ്കടം ബോധിപ്പിച്ചു എന്നു
പറഞ്ഞാൽ വിശ്വസിക്കാനും മാത്രം മനോരമപ്പത്രാധിപൎക്കു വിവ
രമില്ലെന്നു വിചാരിക്കാൻ സാദ്ധ്യമല്ല. ശങ്കുണ്ണിമേനോനെയോ, രാജാ
കേശവദാസനെയോ, മറ്റേതു നായർപ്രമാണിയേയോപറ്റി എന്തു
പറഞ്ഞാലും ചോദിക്കാൻ ആളില്ലാത്ത വണ്ണം അസംഘടിതസമുദായ
മാണു നായർ സമുദായമെന്നുള്ള വിശ്വാസംകൊണ്ടു മാത്രം മനോ
രമ, ഇതുവരെ വ്യസനിക്കാതിരുന്നതാണു്. ജനദ്രോഹം ചെയ്തു
നിമിത്തം മാത്തുത്തരകനെ ചെവിയറുത്തു ജയിലിൽ പാൎപ്പിക്കയും
മുക്കാലിയിൽകെട്ടി അടിക്കയും ചെയ്തതു ചരിത്രപ്രസിദ്ധമായ കാൎയ്യ
മാണല്ലൊ. അതിൽ കവിഞ്ഞു, രാജ്യഭരണകാൎയ്യവുമായി യാതൊ
രു സംബന്ധവുമില്ലാത്ത മാത്തുത്തരകനെ, രാജ്യഭക്തനായ അവ
താരപുരുഷനാക്കിത്തീൎത്തു പ്രസിദ്ധീകരിച്ച മനോരമാപാക്ഷിക
ളിൽതന്നെയാണു്, രാജ്യത്തിനുവേണ്ടി മരിച്ച രാജാകേശവദാസ
നെ കൈക്കൂലിക്കാരനെന്നും, രാജ്യത്തിനുവേണ്ടി ജീവിച്ച ശങ്കുണ്ണി
മേനോന്റെ കഴുത്തിൽ കല്ലുകെട്ടിത്താഴ്ത്താൻ തക്ക അക്രമി എന്നും,
പ്രസിദ്ധീകരിച്ചതെന്നു് ഓൎമ്മിക്കുമ്പോൾ, സമുദായമൈത്രിയിൽ
എത്ര അധികം ആകാംക്ഷയുണ്ടെങ്കിലും, അതിനെ ജയിച്ചു് അസ
ഹനീയമായ അസുഖവും, തീക്ഷ്ണമായ പ്രതികാരേച്ഛയും, തിര
ത്തള്ളലിൽ കവിഞ്ഞ ശക്തിയോടുകൂടി എന്റെ ഉള്ളിൽ തള്ളിക്ക
യറുന്നതിൽ അതിശയിക്കാനില്ലല്ലൊ. ഈ രാജ്യത്തെ നാല്പതുല
ക്ഷം ജനങ്ങളിൽ ഒരു വമ്പിച്ച വിഭാഗത്തിനു്- എന്നെക്കാളധികം
വ്യസനവും ക്ഷോഭവും ഉണ്ടായിട്ടുണ്ടെന്നു മനോരമ ധരിക്കേണ്ടതാ
ണു്. അവർ യോഗം കൂടുകയും നിശ്ചയം പാസ്സാക്കയും ചെയ്യാ
ത്തതുകൊണ്ടു് അവരിൽ ചൈതന്യശക്തി കുറവാണെന്നൊ, പ്ര
ക്ഷോഭണത്തിനു പരിചയമില്ലെന്നൊ തെറ്റിധരിക്കരുതു്. ഈ
രാജ്യവാസികളോടും വിശേഷിച്ചു നായന്മാരോടും വറുഗീസും മനോ
രമയും ചെയ്തു ഈ അപരാധത്തിനു പരസ്യമായി മാപ്പു ചോദിക്കാ

അതുപക്ഷം അതു് എന്നെന്നേക്കും അത്ഭുതകരമായിരിക്കും. വറുഗീസിന്റെ അബദ്ധമയമായ പുസ്തകങ്ങളെ എതിൎത്തു് ഭസ്മീകരിക്കത്തക്ക പുസ്തകം എഴുതിക്കൂട്ടാൻ എത്ര അധികം ആളുകൾ വേണമെങ്കിലും നായർസമുദായത്തിലുണ്ടെന്നു് നാമിപ്പോൾ ഓൎമ്മിക്കേണ്ടതാകുന്നു. രണ്ടു സമുദായത്തിൽ നിന്നും ഏതാനും ഗ്രന്ഥകാരന്മാർ ആ വിധത്തിൽ അപവാദസഞ്ചാരം ചെയ്താൽ ആ ലോകാവസാനംവരെ ഇരു സമുദായങ്ങളേയും അകററിനിറുത്താൻ കാരണമാകുന്നതാണു്. മരിച്ച മഹാന്മാരെപ്പററി അധികം കുററം പറയാതെ, സമുദായദൂഷണങ്ങൾക്കു പ്രാധാന്യം കല്പിച്ച 'അനന്തസന്ദേശവും' 'സുധൎമ്മയും' മൂലം ഉണ്ടായ സമുദായസ്പൎദ്ധയും ജയാപജയങ്ങളും വിസ്മരിക്കാറായിട്ടില്ലല്ലോ. അനന്തസന്ദേശത്തിന്റെ പുറപ്പാടിലും കവിഞ്ഞു്, കൊടും ക്രൂരവും നീചവുമായ പദ്ധതിയാണു മി: വറുഗീസു് തുറന്നിരിക്കുന്നതു്. അതിനെപ്പററി ചിന്തകനായ മനോരമപത്രാധിപരവർകൾ ഇനിയെങ്കിലും ആലോചിക്കാതിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

അവസാനമായി ചിത്രമെഴുത്തു വറുഗീസിനോടു് ഒന്നുരണ്ടു വാക്കുകൾകൂടി പറഞ്ഞിട്ടു് ഈ ലേഖനം അവസാനിപ്പിക്കാമെന്നു വിചാരിക്കുന്നു.

നിങ്ങളുടെ അജ്ഞതയുടേയും അപരാധത്തിന്റേയും വലിപ്പം നിങ്ങളെ ബോദ്ധ്യപ്പെടുത്താനും, കുമാർഗ്ഗസഞ്ചാരംകൊണ്ടു ദിഗ്വിജയം സമ്പാദിക്കാമെന്നുള്ള നിങ്ങളുടെ മനോരാജ്യം അസാദ്ധ്യമെന്നു ഗ്രഹിപ്പിക്കാനുംവേണ്ടിയാണു്, സമയമില്ലാത്ത ഞാൻ ഇതിനായി ഇത്രയും ശ്രമിച്ചതു്. മനസ്സറിഞ്ഞും അറിയാതെയും തെററുകൾ വേണ്ടിടത്തോളം ചെയ്കയും, കത്തനാരുടെ മുമ്പിൽ ഏറുപറഞ്ഞു ശുദ്ധനാകയും, വീണ്ടും അതേകുററംതന്നെ ചെയ്കയും ഒടുവിൽ അന്ത്യകൂദാശ്കൊണ്ടു സകല തെററും നികത്തുകയും ചെയ്യുന്ന മതവിശ്വാസികളിൽ ഒരുവനായ നിങ്ങളെ, തെററു മനസ്സിലാക്കിയാൽ അതേറുപറഞ്ഞു തല്ക്കാലത്തേക്കെങ്കിലും വ്യസനിച്ചുകൊള്ളും എന്നു വിശ്വസിച്ചു് എനിക്കുതന്നെയാണു്, നിങ്ങളുടെ മതബോധമില്ലായ്മയുടെ വിവരമില്ലായ്മ എന്നു ഞാൻ ഏറു പറയേണ്ടിവന്നിരിക്കുന്നു. തെററിനെ അതിന്റെ ശരിരൂപത്തിൽ സ്നേഹബുദ്ധിയോടുകൂടി ചൂണ്ടിക്കാണിച്ചുതന്നാലും. അതു തെററാണെന്നു സമ്മതിക്കാത്ത കണ്ടകനാണു നിങ്ങളെന്നറിഞ്ഞിരുന്നെങ്കിൽ, ഞാൻ ഈ പാഴ്വേലയ്ക്കൊരുങ്ങുകയില്ലായിരുന്നു. കള്ളുറക്കക്കാരനെ വിളിച്ചുണർത്താൻ പ്രയാസമാണു്. അതുപോലെതന്നെ പ്രയാസമുള്ളതാണു് മനഃപൂൎവ്വം കള്ളക്കഥയെഴുതി

ഹിന്ദുക്കളേയും വിശേഷിച്ചു നായർസമുദായത്തെയും അധിക്ഷേപി
ക്കാൻ പുറപ്പെട്ടിട്ടുള്ള നിങ്ങളെ നിങ്ങളുടെ തെററുമനസ്സിലാക്കാ
നും നസ്രാണികൾക്കില്ലാത്ത ഗുണവും പദവിയും ഉണ്ടെന്നു സ്ഥാ
പിക്കാൻ ശ്രമിക്കുന്നതുകൊണ്ടും, നിങ്ങളുടെ ആദർശത്തിനൊപ്പിച്ചു
മഹാപുരുഷന്മാരെ സൃഷ്ടിക്കുന്നതുകൊണ്ടും എനിക്കു വിരോധമില്ല.
നിങ്ങളുടെ ആഗ്രഹം അതല്ല. ഹിന്ദുമതത്തേയും, ഹിന്ദുക്കളുടെ
ആചാരത്തേയും ദുഷിക്കണമെന്നും, കേരളത്തിന്ന് ഇന്നുകാണുന്ന
സകലമഹിമകളേയും ഉണ്ടാക്കിയ ഹിന്ദുപ്രമാണികളെ കുററക്കാററാ
ക്കി പുറത്തുതള്ളണമെന്നും ആണെന്നു ഞാൻ നിരൂപണംചെയ്തു
ഈ 'അത്താനാസ്യോസ്' കൊണ്ടുതന്നെ സ്പഷ്ടമായിക്കഴിഞ്ഞു. ഇ
നി എന്റെ മുമ്പാകെയിരിക്കുന്ന 'തച്ചിൽമാത്തുത്തരകന്റെ തങ്ക
ക്കൊമ്പനും' 'നെല്ലിമൂട്ടിലെ നമ്മുടെ അമ്മച്ചിയും' 'വലിയമാർ
ദീവന്യാസോസും തരണനല്ലൂർ നമ്പൂതിരിപ്പാടും' കൂടി ഒരു നിരൂ
പണവിഷയമാക്കിയാൽ നിങ്ങൾ ഇതിലും കുപ്രസിദ്ധനായിത്തീ
രും. അതിനാവശ്യമുണ്ടെന്നുവരുന്നപക്ഷം അപ്പോഴായിക്കൊള്ളാ
മെന്നുവിചാരിച്ചു നീക്കിവച്ചിരിക്കയാണ്. കൊച്ചീരാജ്യത്തെ മ
ഹാരാജാവിനേയും രാജകുടുംബത്തെയും, അവിടുള്ള ഉദ്യോഗസ്ഥസ
മൂഹത്തെയും മുഴുവനും അവമാനിച്ചും, തിരുവിതാംകൂറിൽ കടന്ന്,
രാജാകേശവദാസൻ, ശംകുണ്ണിമേനോൻ മുതലായ മഹാന്മാരിൽ
അപരാധാരോപണം ചെയ്തും കേരളകാളിദാസനായ കേരളവൎമ്മ
വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ തലക്കുമീതെ ഗീവറുഗീ
സ് കത്തനാൎക്ക് സ്ഥാനം നൽകിയും, നമ്പൂതിരിമാരുടെ പുറംപൊ
ളിച്ചും, പട്ടരെ അടിച്ചു മാൎഗ്ഗത്തിൽ കൂട്ടിയും, ഈഴവനും പുലയനും
മാത്രമല്ല, നായൎക്കും തിണ്ടലുണ്ടാക്കിയും കേരളത്തിൽ ഒരു പുതിയ
നസ്രാണിലോകം സൃഷ്ടിച്ച് സ്വസമുദായത്തിനു ദയാപൂൎവ്വം ദാനം
ചെയ്തു നിങ്ങളുടെ ഒട്ടധികം പ്രതിമകൾ ഉണ്ടാക്കി എല്ലാ നാൽക
വലവഴികളിലും സ്ഥാപിക്കാത്തതു നിങ്ങളുടെ സമുദായത്തിന്റെ
കൃതഘ്നതകൊണ്ടുമാത്രമാണെന്നുവിചാരിച്ച് നിങ്ങൾ സമാധാന
പ്പെടുന്നുണ്ടായിരിക്കണം. ഏതൊരുകാലത്തെങ്കിലും അവരതു ചെ
യ്യുമെങ്കിൽ, നിങ്ങളുടെ മുഖം ഇരുട്ടിലും കാണാൻവേണ്ടി തലയിൽ
പന്തംകെട്ടികത്തിക്കാറാം, പാഷാണജാലംകൊണ്ടു നിത്യം അച്ചു
നാചെയ്യാനും, ആ വിധത്തിൽ നിങ്ങളോടുള്ള ബന്ധം പ്രകാശിപ്പി
ക്കാറാം ഇതരസമുദായക്കാർ തയ്യാറാകാതിരിക്കയില്ല. അങ്ങനെ
ചെയ്തു പ്രവൎത്തിക്കു കിട്ടാവുന്ന ഫലംവാങ്ങി തൃപ്തിപ്പെടാനുള്ള നി
ങ്ങൾ, അതിനു തയ്യാറാകാതെ വീണ്ടും മൂരിക്കുട്ടനെപ്പോലെ ചീററി
പ്പായാനാണു ഭാവമെങ്കിൽ, നിങ്ങളെ നിലയ്ക്കു നിറുത്താനുള്ള ഔ
ഷധം കൈവശമില്ലായ്കയില്ലെന്ന് ഓൎമ്മിപ്പിച്ചുകൊള്ളുന്നു.

എന്റെ ലേഖനത്തിനുള്ള എതിർലേഖനം ൨൦൦ വശമുള്ള ഒരു പുസ്തകത്തിൽ അച്ചടിക്കാനും അതിനാവശ്യമുള്ള ശിലാരേഖകളും സർക്കാർറിക്കാർട്ടുകളും ശേഖരിക്കാനും നിങ്ങൾ തയ്യാറായിരിക്കുന്നതായി കഴിഞ്ഞ ഒരു ലക്കം മനോരമയിൽ കണ്ടു. ചില സമുദായസ്നേഹികളുടെ പ്രേരണപ്രകാരമാണു നിങ്ങൾ ഈ ഗുരുതരമായ ജോലിയിൽ ഏർപ്പെടാൻ പോകുന്നതെന്നും മനസ്സിലായി. ക്രിസ്ത്യൻസമുദായത്തിന്റെ ഭാവികാലത്തേക്കുകൂടി ഒരു റിക്കാർട്ടായിരിക്കത്തക്കവണ്ണം മാത്രമല്ല, എക്കാലത്തേക്കും ഒരമൂല്യസ്വത്തായിരിക്കത്തക്കവണ്ണം കൂടിയാണ് അതു തയ്യാറാക്കുന്നതെന്നും പരസ്യപ്പെടുത്തിയതുകൊണ്ട്, ക്രിസ്ത്യൻസമുദായം സന്തോഷിക്കുന്നതിലധികം ഹിന്ദുസമുദായം സന്തോഷിക്കുന്നുണ്ട്. മറുപടി എഴുതിത്തീരുമ്പോൾ പുസ്തകത്തിനു വരുന്ന വലിപ്പം വന്നുകൊള്ളട്ടെ എന്നു വയ്ക്കാതെ, ൨൦൦ വശം മുൻകൂട്ടി നിർണ്ണയിച്ച് അതു നിറച്ചു മറുപടിഎഴുതാൻ തീരുമാനിച്ച നിങ്ങളുടെ പുസ്തകത്തിന്റെ ഫലനം കാലേകൂട്ടിക്കാണാവുന്നതാണ്. അറിവുള്ള ആളുകൾ ധാരാളം വർദ്ധിച്ചു വരുന്ന ക്രിസ്ത്യൻസമുദായത്തിൽനിന്നും ഈ പുച്ഛവിദ്യകൊണ്ടു പണം സമ്പാദിക്കാമെന്നു നിങ്ങൾ ആശിക്കുന്നുണ്ടെങ്കിൽ, അതബദ്ധമാണെന്നു അധികം താമസിയാതെ നിങ്ങൾക്കു മനസ്സിലാകും. നിങ്ങളുടെ ൨൦൦ വശമുള്ള ഗ്രന്ഥത്തിൽ കാര്യസാരം എത്രമാത്രം കാണുമെന്ന് ഇതുവരെ കരുതിക്കൂട്ടി എഴുതിയ ലേഖനങ്ങൾ തെളിയിച്ചുകഴിഞ്ഞിട്ടുണ്ട്. പദങ്ങളുടെ അർത്ഥമറിഞ്ഞു്, അവസരോചിതം പ്രയോഗിക്കുന്ന ഒരു ഗ്രന്ഥകാരനു ൨൦ വശംകൊണ്ടു സാധിക്കാവുന്ന കാര്യം, നിങ്ങളുടെ വളച്ചുകെട്ടിപ്രയോഗത്തിനു ൨൦൦ വശം വേണ്ടിവരുമെന്നു മുൻകൂട്ടി നിശ്ചയിച്ചതു്, നിങ്ങളെ നിങ്ങൾക്കറിയാവുന്നതുകൊണ്ടുതന്നെയായിരിക്കണം. മി: വറുഗീസിനു പണംകൊടുത്തു സഹായിക്കാൻ ആഗ്രഹിക്കുന്ന സമുദായസ്നേഹികൾ, ചിത്രമെഴുത്തിന്റെ ഗ്രന്ഥവരികൾ എടുത്തുതന്നെ ഞങ്ങളിൽ ചിലരുടെ ഗ്രന്ഥവരികളും ക്രിസ്ത്യൻ സമുദായത്തിന്റെ എന്നെന്നേക്കുമായുള്ള അമൂല്യസ്വത്തായി കാണുമെന്നോർമ്മിക്കേണ്ടതാണ്. അതു കാണുമ്പോൾ നിങ്ങളാരും പരിഭവിക്കരുതു്. അത്തനാസ്യോസിന്റെ പഞ്ചകല്യാണിയുടെ അടുത്തുതന്നെ എന്റെ ഈ പഞ്ചകല്യാണിയും ഗ്രന്ഥരൂപത്തിൽ ഇരിക്കുന്നതു താമസിയാതെ കാണാൻ കഴിയും. ഇതിനു ൨൦൦ വശമില്ലെങ്കിലും വറുഗീസിന്റെ സമുദായത്തിൽ എന്നെന്നും ഒരു സ്ഥാനമുണ്ടായിരിക്കുമെന്നാണെന്റെ വിശ്വാസം. മി. വറുഗീസിന്റെ ഗർഭത്തിൽ ഇരിക്കുന്ന ൨൦൦ വണ്ണമുള്ള അടുത്ത പഞ്ചകല്യാണിയെ അദ്ദേഹത്തിനു പ്രസവിക്കാൻ കഴിയുമെങ്കിൽ അവൾ അന്നു പൂതനയ്ക്കു സദൃശയാ-

യ ഒരു ഘോരരാക്ഷസിയായിട്ടായിരിക്കും പുറത്തേക്കു വരുന്നതെന്നു വറുഗീസിന്റെ തിരപ്പുറപ്പാടുകൊണ്ട് ഊഹിക്കാൻ കഴിയുന്നുണ്ട്. അവളെ നിമിഷനേരംകൊണ്ടു നശിപ്പിക്കാൻ ശേഷിയുള്ള സംഗ്രഹശക്തിയും, മനോഹാരിതയുംകൊണ്ടു തിളങ്ങുന്ന, ഉണ്ണിഗ്രന്ഥരൂപത്തിലുള്ള കൃഷ്ണനുണ്ണിമാരെ ജനിപ്പിക്കാൻതക്കവണ്ണം സംസ്കരണം സിദ്ധിച്ച അനവധി ദേവകിമാർ ഇന്നുമുള്ള സമുദായമാണ് ഹിന്ദുസമുദായം എന്നുകൂടി ഓർമ്മിച്ചുകൊള്ളേണ്ടതാകുന്നു. മലയാളഭാഷയുടെ ഗ്രന്ഥദൗർലഭ്യം കുറയ്ക്കാൻ ശ്രമിക്കുന്ന മി. വറുഗീസിനെ ഞാൻ അഭിനന്ദിക്കുന്നേയുള്ളു.

നിങ്ങൾ അത്രമിത്രം എഴുതി പുസ്തകത്തിന് വണ്ണംകൂട്ടുന്നതിനിടയ്ക്ക് താഴെക്കാണുന്ന കാര്യങ്ങൾക്കുള്ള ശരിയായ സമാധാനവും തെളിവുംകൂടി അതിൽ ഉൾപ്പെടുത്താൻ ശ്രമിക്കണമെന്നപേക്ഷയുണ്ട്.

൧. മലങ്കരമെത്രാപ്പോലീത്താമാർ കൊച്ചിരാജ്യത്തിൽ നാട്ടുവാലായ്മ ആചരിക്കേണ്ട.

൨. മാത്യൂസ് അത്താനാസ്യോസ് തൃപ്പൂണിത്തുറവഴിയിൽ വെച്ച് അവിടുത്തെ ഇളയരാജാവിനു വഴികൊടുക്കാതിരുന്നു. അദ്ദേഹത്തിന്റെ ശേവുകക്കാരെ ഉപദ്രവിച്ചു. അദ്ദേഹം ഗത്യന്തരമില്ലായ്കയാൽ മടങ്ങിപ്പോയി.

൩. മെത്രാന്റെ ആജ്ഞപ്രകാരം ഭൃത്യൻ പോലീസ്നാല്ക്കനെ ഹിംസിച്ചു.

൪. പോലീസുകമ്മീഷണർ മാങ്കായിപ്പണിക്കർ, ദിവാൻജിടെ വാറണ്ടിൻപ്രകാരം മെത്രാനെ കണ്ടിട്ടും പിടിക്കാതിരുന്നു.

൫. റസിഡണ്ടിന്റെ ബംഗ്ലാവിൽവെച്ചുള്ള കൂടിക്കാഴ്ച.

൬. കൊച്ചിമഹാരാജാവിന്റെ ക്ഷിപ്രപ്രകമ്പനം, നാഡിതളച്ച് മുതലായവ.

൭. റസിഡണ്ടിന്റേയും ഗവണ്ണരുടേയും ഉത്തരവുകൾ.

൮. ദിവാൻജിയുടെ കേസുവിസ്താരവും തീർച്ചയും.

൯. നമ്പൂതിരിമാരുടെ പുറത്തെ ആചി.

൧൦. മഹാരാജാവു്, യുവരാജാവു് ദിവാൻ മുതലായവരും മെത്രാനുമായുള്ള സംഭാഷണം.

൧൧. പഞ്ചകല്യാണിയെ യുവരാജാവിനു സമ്മാനിച്ചതു്.

൧൨. രാജാകേശവദാസന്റെ കയ്ക്കൂലി. ചമ്പക്കുളം പള്ളിക്കേസ്സിനു മുമ്പും പിമ്പുമുള്ള ചില ഉദാഹരണങ്ങൾ.

൧൩. ദിവാൻപേഷ്കാർ ശങ്കുണ്ണിമേനോൻ മെത്രാച്ചൻ ചാലിത്തായെ കാണാൻ ചെന്നതു്, അവർ തമ്മിലുള്ള സംഭാഷണങ്ങൾ, കായലിൽ കെട്ടിത്താഴ്ത്താൻ തുടങ്ങിയതു്. പള്ളിവയ്ക്കാൻ ദാനം വഴിച്ചുകൊടുത്ത ഉത്തരവു്. ആ ഉത്തരവിനു കായലിൽ വച്ചു നമ്പർ ഇട്ടതും മുദ്രകുത്തിയതുമായ വിധം.

൧൪. നായരെ നസ്രാണികളുള്ള തീണ്ടൽ; എന്നാരംഭിച്ചു; എന്നുവരെ ഉണ്ടായിരുന്നു; ഇപ്പോഴും തീണ്ടലുണ്ടോ; ഇല്ലെങ്കിൽ പോകാനുള്ള കാരണം. നസ്രാണികൾ തീണ്ടൽ പാടുണ്ടോ.

൧൫. നസ്രാണിസമുദായത്തിലെ സേനാനായകന്മാരിൽ ചിലരുടെ പേരുകൾ. പട്ടാളത്തിലും ഭരണസമിതിയിലും ഒററ നസ്രാണിയും ഇല്ലാതാകാൻ കാരണം. എന്നു മുതൽ ഇല്ലാതായി.

൧൬. മെത്രാന്മാർ തിരുവിതാംകൂർ കൊച്ചി മഹാരാജാക്കന്മാരെ അനുഗ്രഹിക്കുന്ന നടപ്പു്.

൧൭. ചെങ്ങന്നൂരെ പതിതില്ലത്തിൽ പോററിമാരാരെല്ലാം; നാത്തെ ഉത്സവസംഭങ്ങൾ.

൧൮. ആചാര്യഗുരു, അദ്ധ്യക്ഷനേതാവു്, പണമടിസ്ഥിലതലായ പദപ്രയോഗങ്ങളുടെ സാധുത്വം വിവരിക്കുന്ന ഗ്രന്ഥം.

ഇവയെല്ലാം സി. എം. എസ്സിലും പള്ളിയിലും നിന്നു മാത്രമുള്ള രേഖകൾകൊണ്ടു് മറുപടി പറയരുതു്, അക്കൂട്ടത്തിൽ വിശ്വസിക്കത്തക്ക ചില രേഖകളും കൂടി ഉണ്ടായിരിക്കണം. രേഖകളെല്ലാം തർജ്ജിമ ചെയ്യാതെ അതേരീതിയിൽ പകർത്തുകയും വേണം. അങ്ങനെ ശരിയായി ബോദ്ധ്യപ്പെടുത്തുന്നപക്ഷം, ഹിന്ദുക്കൾക്കു് ഈ രാജ്യത്തുള്ള സ്ഥാനവും പദവിയും, ക്രിസ്ത്യാനിയുടെ അന്നത്തെ നിലയും കാണിക്കത്തക്ക എല്ലാ തെളിവുകളോടുംകൂടി ഒരു പുതിയ പുസ്തകം ഞാനോ മററാരെങ്കിലുമോ പ്രസിദ്ധപ്പെടുത്തുന്ന

തായിരിക്കും. ഒട്ടെ പുസ്തകവും വായിച്ച് തട്ടിക്കഴിക്കേണ്ടതു് കഴിച്ചു കഴിയുമ്പോൾ, പിന്നെ ശേഷിക്കുന്നതു ഹിന്ദു ഹിന്ദുവും ക്രിസ്ത്യൻ ക്രിസ്ത്യനുമാണെന്നും, ഈ രാജ്യം ആദികാലംമുതൽ ഇന്നുവരെ ഹിന്ദുക്കൾക്കു സർവപ്രാമാണ്യമുള്ള ഒന്നാണെന്നും ആയിരിക്കും.

മി. വറുഗീസിന്റെ ഇപ്പോഴത്തെ ചരിത്രാഖ്യായികകൊണ്ട് സാധിച്ചിട്ടുള്ള കാര്യം വളരെ കുറച്ചുമാത്രമേയുള്ളു എന്നു നസ്രാണികൾ ആരും തെററിദ്ധരിക്കരുതു്. ക്രിസ്ത്യൻസമുദായത്തിലെ ഒരു വിഭാഗമായ പുത്തൻകൂറുകാരുടെ അദ്ധ്യക്ഷനേതാവായ മാർമാത്യൂസ് അത്താനാസ്യോസിനെക്കൊണ്ട് ആ സമുദായത്തിലെ വൈദികന്മാൎക്ക് ആകമാനവും സമുദായാംഗങ്ങൾക്കു മുക്കാലെഅരയ്ക്കാലും തീൎത്താൽ തീരാത്ത അവമാനം എന്നെന്നേക്കുമായി സംഭവിച്ചുകഴിഞ്ഞിട്ടുണ്ട്. 'കായംകുളം കൊച്ചുണ്ണി' വഞ്ചിത്രക്കോശി, മുതലായി, അടിപിടിയും അക്രമവും കൂട്ടായ്മക്കവൎച്ചയും നടത്തുന്ന തസ്കരപ്രമാണികളുടെ കാലത്തു ജീവിച്ചിരുന്ന മാത്യൂസ്, മെത്രാന്റെ ഉടുപ്പിനകത്തു കടന്നിരുന്നുകൊണ്ട് അവരെക്കാൾ അക്രമങ്ങളാണു പ്രവൎത്തിച്ചിട്ടുള്ളതെന്നു വറുഗീസു സാധിച്ചിരിക്കുന്നു. കായംകുളം കൊച്ചുണ്ണി സാധുക്കളെ ഉപദ്രവിച്ചതായി കേട്ടിട്ടില്ല. മെത്രാപ്പോലീത്തായ്ക്കു അങ്ങനെയൊരു ആൾ ഭേദമില്ലെന്നൊരു വ്യത്യാസമുണ്ട്. കൊച്ചുണ്ണി കായംകുളംകായലിൽവച്ചു വഴിപോക്കരെ ഹിംസിച്ചു പിടിച്ചുപറിക്കുമ്പോൾ മെത്രാപ്പോലീത്താ വേമ്പനാട്ടുകായലിൽവച്ചു ഡിസ്ട്രിക്ട് മജിസ്ട്രേട്ടിനെത്തന്നെ ഭയപ്പെടുത്തി അപഹരണം നടത്തുന്നു. കൊച്ചുണ്ണിയുടെ വിഹാരരംഗം കായംകുളം കായലും സമീപപ്രദേശങ്ങളുമാണെങ്കിൽ മെത്രാപ്പോലീത്തായുടെ രംഗം വേമ്പനാട്ടുകായലും സമീപപ്രദേശങ്ങളുമാണ്. കായംകുളംകായലിലെപ്പോലെ വേമ്പനാട്ടുകായലിൽ കള്ളത്തട്ടുകൾ ഉണ്ടാക്കി മാത്യൂസ് അത്താനാസ്യോസിന്റെ നാമധേയത്തെ ശാശ്വതീകരിക്കാഞ്ഞതു്, ക്രിസ്ത്യൻ സമുദായത്തോട് അന്നത്തെ ഹിന്ദുഗവൎമ്മെൻറു ചെയ്ത പക്ഷപാതജന്യമായ ഒരു മഹാപരാധമാണെന്നു വറുഗീസ് എഴുതാതിരുന്നതു് അദ്ദേഹത്തിന്റെ രാജഭക്തിക്കൂടുതൽകൊണ്ടുള്ള ദാക്ഷിണ്യംമാത്രമാണെന്നു വായനക്കാർ മനസ്സിലാക്കാതിരിക്കയില്ല. അതിക്രമങ്ങൾക്കും കൂട്ടായ്മക്കവൎച്ചയ്ക്കും കൊച്ചുണ്ണിയെക്കാൾ വ്യാപ്തിയും പരിഷ്കാരവുംകൂടുമെന്നൊരു മെച്ചം മെത്രാനുണ്ട്. അദ്ദേഹത്തിന്റെ അമിനാദാർ, മുത്തുക്കറുപ്പൻ, ബാപ്പു മുതലായ കൂട്ടുകാർ കൊച്ചുണ്ണിയുടെ കൂട്ടുകാരെക്കാൾ യാതൊരുപ്രകാരേണയും കൂടുതൽ യോഗ്യതയുള്ളവരല്ലെന്നു സ്പഷ്ടമായിട്ടുണ്ട്. ഇങ്ങനെ നാനാപ്രകാരത്തിലും ഒരു കവൎച്ചപ്രമാണിയാ

യി ഒരു മെത്രാനെ ആക്കിത്തീർത്തു്, വറുഗീസു ക്രിസ്ത്യൻസമുദായത്തോടു ചെയ്ത ഒരു മഹാപരാധമല്ലെങ്കിൽ പിന്നെ എന്താണു്? അങ്ങനെ ഒരു മെത്രാൻ ചെയ്തിട്ടില്ലെന്നും ചെയ്വാൻ ഇടയില്ലെന്നും സ്ഥാപിക്കാൻ ശ്രമിക്കയാണു ഞാൻ ചെയ്തിട്ടുള്ളതു്. സമുദായത്തിനും മതത്തിനും ദ്രോഹം ചെയ്തിട്ടുള്ള വറുഗീസു സ്വജാതിക്കാരനായതുകൊണ്ടു നസ്രാണികളുടെ ബന്ധുവും, ആ ദ്രോഹത്തെ വെളിക്കാണിച്ച ഞാൻ വിജാതീയനായതുകൊണ്ടു ശത്രുവും ആണെന്നു വിചാരിക്കുന്ന ക്രിസ്ത്യൻപക്ഷപാതികളുണ്ടെങ്കിൽ അവരോടു എനിക്കു പരിഭവമില്ല. മാർമാത്യൂസ് അത്താനാസ്യോസിനെപ്പോലെയുള്ള മെത്രാൻ ഉണ്ടാകണമെന്നു് ആഗ്രഹിക്കുന്ന അത്തരക്കാർ പരിശുദ്ധനായ യേശുക്രിസ്തുവിന്റെ മതം വിശ്വസിക്കുന്നവരല്ലെന്നും വെറും ക്രിസ്ത്യൻവേഷക്കാർ മാത്രമാണെന്നും അവർ എന്തു വിചാരിച്ചാലും എനിക്കു വിരോധമില്ലെന്നും തുറന്നുപറഞ്ഞേക്കാം. മഹാത്യാഗിയും ശ്രേഷ്ഠസന്യാസിയും ആയിരുന്ന ശ്രീരാമകൃഷ്ണപരമഹംസരെ ഒരു മഹാകള്ളനാക്കാൻ ശ്രമിക്കുന്ന ഒരു ഹിന്ദു ഉണ്ടായാൽ അയാളെയും ഞാൻ വെറുതെ വിട്ടയയ്ക്കയില്ലെന്നു ഉറപ്പുപറയാം. പഞ്ചസാരപ്പായസത്തെ വർണ്ണിച്ചു കിരിയാത്തുകഷായമാക്കുന്ന ബുദ്ധിശൂന്യൻ ഏതു സമുദായത്തിലുണ്ടായാലും അയാൾ ബഹിഷ്കൃതനാണെന്നാണു് എന്റെ അഭിപ്രായം. ഓരോ സ്ഥാനത്തിനു് ഓരോ നില ജനസമുദായത്തിലുണ്ടായിട്ടുണ്ടു് ആതിനെ മാററിമറിക്കുന്നവൻ ഭ്രാന്തനാണെന്നു ലോകാകരുതും. അതിൽ കവിഞ്ഞൊരു പ്രയോജനവും അതുകൊണ്ടുണ്ടാകയില്ലതാനും. നസ്രാണിസമുദായത്തിൽ പൌരുഷവും പരാക്രമവും ഉള്ളവർ ഉണ്ടാകയില്ലെന്നുള്ള കുറവു പരിഹരിക്കാനാണു സാധുവായ വറുഗീസു നമ്മുടെ മെത്രാനെ പിടികൂടിയതും പഞ്ചകല്യാണിയുടെ സഹചരനാക്കിയതും എന്നു കാണാൻ കഴിയുന്നുണ്ടു്. അറിഞ്ഞോ അറിയാതെയോ ഈ കഥമൂലം വറുഗീസു് ഹിന്ദുക്കളോടു ചെയ്തതിലധികം തെററു ക്രിസ്ത്യാനികളോടു ചെയ്തിട്ടുണ്ടെന്നു ആ സമുദായത്തിലെ ബുദ്ധിയുള്ളവർ മനസ്സിലാക്കാതിരിക്കയില്ല. അതിനെ വീണ്ടും ഉറപ്പിക്കുന്നതിനാണു് വറുഗീസു ധനസഹായം അപേക്ഷിച്ചിരിക്കുന്നതു്. അതു് ആ സമുദായത്തിന്റെ യുക്തംപോലെ നടത്തിക്കൊള്ളട്ടെ.

മി. വറുഗീസിനോടു് അവസാനമായി ഞാൻ ഒന്നു പറയുന്നു. ഇനി നിങ്ങൾ ഹിന്ദുക്കളേയോ, വിശേഷിച്ചു നായർസമുദായത്തിലെ മാന്യന്മാരെയോ സംബന്ധിച്ചു പ്രയോഗിക്കുന്ന ഓരോ വാക്കും സൂക്ഷിച്ചു പ്രയോഗിച്ചുകൊള്ളണം. കഥകൾ സൃഷ്ടിക്കുന്നതു കരുതലോടുകൂടി വേണം! അസംബന്ധങ്ങൾ ഇനിയും എഴുതി

ങ്ങളുടെ സമുദായത്തിനും നിഷ്കളങ്കയശസ്വികളായ ഞങ്ങളുടെ പൂൎവികന്മാൎക്കും അവമാനംവരുത്താൻ ശ്രമിച്ചാൽ അതിനുള്ള മറുപടി എഴുതുന്നതു ഞാനായിരിക്കയില്ല. എന്നെക്കാൾ കൈയൂക്കുള്ള എത്രയോ പണ്ഡിതന്മാരായ യുവാക്കന്മാരുള്ള ഒരു സമുദായമാണു ഹിന്ദുസമുദായമെന്നു ഓൎമ്മിച്ചുകൊണ്ടു പേന എടുത്തുകൊള്ളണം. അവരെത്തൊടാതെ നിങ്ങൾ എന്തുവേണമെങ്കിലും എഴുതിക്കൊള്ളുക. ഞങ്ങളാരും മുമ്പോട്ടു വരികയില്ല. അതിനപ്പുറം നിങ്ങൾ പ്രവേശിച്ചാൽ......അതു സുഖപ്രദമായിരിക്കയില്ല. ഇത്രമാത്രമെ തൽക്കാലം പറയുന്നുള്ളു:

നായർസമുദായത്തെ മുഴുവനും ഒന്നാകെ ദൂഷിച്ചു പറഞ്ഞ വറുഗീസിനോടുത്തരംപറയുന്ന കൂട്ടത്തിൽ ക്രിസ്ത്യൻസമുദായത്തെയും ഒന്നായി ഊന്നിപ്പറഞ്ഞിട്ടുണ്ടെന്നു ഞാനോൎമ്മിക്കുന്നു. അതിനുത്തരം ആ രൂപത്തിലായെങ്കിലേ ശരിയാകയുള്ളു എന്നുള്ളതുകൊണ്ടു മാത്രമാണു് അങ്ങനെ പറഞ്ഞതെന്നുള്ള സത്യം നിരപരാധികളും യോഗ്യന്മാരുമായ എന്റെ ക്രിസ്ത്യൻസഹോദരന്മാർ ധരിക്കുമെന്നും ഏതുരൂപത്തിലെങ്കിലും അവൎക്കു മൊത്തത്തിൽ അസുഖം ഉണ്ടായിട്ടുണ്ടെങ്കിൽ അവർ അതിനെ ക്ഷമിക്കുമെന്നും, മേലാൽ ഈവിധമുള്ള ലേഖനങ്ങൾക്കു് ഇടയാകാതിരിക്കാൻ മി. വറുഗീസിനെ ഗുണദോഷിക്കുമെന്നും വിശ്വസിക്കുന്നു.

സമാപ്തം.

